# ELEMENTS

OF

# English Grammar

IN MALAYALAM

# ഇങ്ക്ലിഷ വ്യാകരണം



MANGALORE
PRINTED BY STOLZ & REUTHER, BASEL MISSION PRESS
1869

# ഇങ്ക്ലീഷവ്യാകരണം.

---

ഇങ്ക്ലീഷവ്യാകരണം ഇങ്ക്ലീഷഭാഷയെ ശരിയായി സംസാരിപ്പാനും എഴുതുവാനും പഠിപ്പിക്കുന്ന വിദ്യയാകുന്നു.

ഭാഷ വാചകങ്ങളാലും, വാചകങ്ങൾ പദങ്ങളാലും, പദങ്ങൾ അക്ഷരങ്ങളാലും ഉണ്ടായി വരുന്നതു കൊണ്ടു വ്യാകരണത്തിന്നു അക്ഷരകാണ്ഡം, പദകാണ്ഡം, വാചകകാണ്ഡം എന്നീ മൂന്നു അംശങ്ങളുണ്ടു.

---

## I. ORTHOGRAPHY.

### അക്ഷരകാണ്ഡം.

അക്ഷരകാണ്ഡത്തിൽ അക്ഷരങ്ങളുടെ രൂപത്തെയും, ഉച്ചാരണത്തെയും ചേൎച്ചയെയും കാണിക്കുന്നു.

### 1. അക്ഷരമാല.

ഇങ്ക്ലീഷഭാഷയിൽ 26 അക്ഷരങ്ങളുണ്ടു; അവയെ രണ്ടു വിധമായി എഴുതുന്നു.

൧. വലിയ അക്ഷരങ്ങൾ.

A, B, C, D, E, F, G, H, I, J,
K, L, M, N, O, P, Q, R, S, T,
U, V, W, X, Y, Z.

## ൨. ചെറിയ അക്ഷരങ്ങൾ.

a, b, c, d, e, f, g, h, i, j, k, l, m, n, o, p, q, r, s, t, u, v, w, x, y, z.

## 2. VOWELS. സ്വരങ്ങൾ.

ഈ 26 അക്ഷരങ്ങളിൽ a, e, i, o, u, എന്നീ അഞ്ചെ തന്നാലെ ഉച്ചരിപ്പാൻ കഴിയുന്നതാകകൊണ്ടു അവക്ക സ്വരങ്ങൾ Vowels എന്നു പേർ. w, y, എന്നീ രണ്ടു അൎദ്ധവ്യഞ്ജനങ്ങൾ പദാംശത്തിന്റെ ആദിയിൽ ഒഴികെ സ്വരങ്ങളായി വരും; അവ u, i, എന്ന സ്വരങ്ങളോടു ഒക്കും: new പുതിയ, why എന്തുകൊണ്ടു.

A എന്ന സ്വരത്തിന്നു 4 വക ഉച്ചാരണമുണ്ടു:

൧. Name പേർ. ൨. father അച്ഛൻ. ൩. call വിളി. ൪. bad ചീത്ത.

E എന്നതിനെ 3 വിധമായി ഉച്ചരിക്കുന്നു:

൧. He അവൻ. ൨. bed കിടക്ക. ൩. her അവളുടെ.

I എന്നതിന്നുള്ള ഉച്ചാരണം മൂന്നു പ്രകാരത്തിൽ തന്നെ:

൧. Wise ബുദ്ധിയുള്ള. ൨. sin പാപം. ൩. dirt ചേറു.

O എന്നതിനെ നാലു വിധമായി ഉച്ചരിക്കുന്നു:

൧. Move ഇളകുന്നു. ൨. stone കല്ലു. ൩. not ഇല്ല. ൪. love സ്നേഹം.

U എന്നതിന്റെ ഉച്ചാരണം മൂന്നു പ്രകാരം അത്രെ.

൧. Use പ്രയോഗം. ൨. tub പീപ്പ. ൩. full നിറഞ്ഞ.

## 3. CONSONANTS. വ്യഞ്ജനങ്ങൾ.

ശേഷിച്ച 19 അക്ഷരങ്ങളെ സ്വരം ചേൎക്കാതെ നല്ലവണ്ണം ഉച്ചരിപ്പാൻ കഴിയായ്കകൊണ്ടു അവ

ററിന്നു Consonants എന്നു പേർ പറയുന്നു w, y, എന്നവയെ കൂട്ടിയാൽ 21 തന്നെ.

B എന്നതിന്നു ഏകദേശം ബ എന്ന പോലെ ഉള്ള ഉച്ചാരണമുണ്ടു: but എങ്കിലും m എന്ന അക്ഷരത്തിൻ പിമ്പിൽ അതിനെ സാധാരണമായി ശബ്ദിക്കുന്നില്ല: lamb ആട്ട.

C എന്നതിനെ മൂന്നു പ്രകാരം ഉച്ചരിക്കുന്നു:

൧ ക എന്നതു പോലെ: cat പൂച്ച.

൨. സ എന്നതു പോലെ: certain നിശ്ചയമുള്ള.

൩. ശ എന്നതു പോലെ: gracious കൃപയുള്ള.

D എന്നതിന്നു ദ, ട എന്നവയുടെ നടുവിലുള്ള ഉച്ചാരണമുണ്ടു: dog നായി.

F എന്നതിന്നു സമമായ അക്ഷരം മലയാളത്തിൽ ഇല്ല: five അഞ്ചു.

G എന്നതിനെ രണ്ടു വിധമായി ഉച്ചരിക്കുന്നു.

൧ ഗ എന്നതു പോലെ: go പോക.

൨. ജ എന്നതു പോലെ: ginger ഇഞ്ചി.

n എന്നതിന്റെ മുമ്പാകെ അതിനെ ശബ്ദിക്കാറില്ല: gnash കടിക്കുന്നു.

H എന്നതിന്നു ഹ എന്ന ഉച്ചാരണമായുള്ളു: house വീടു എങ്കിലും പലപ്പോഴും അതിനെ ശബ്ദിക്കുന്നില്ല: hour മണി.

J എന്നതിനെ ജ എന്നത പോലെ ഉച്ചരിക്കുന്നു: jail തടവു.

K എന്നതിനെ ക എന്നത പോലെ ഉച്ചരിക്കുന്നു: key താക്കോൽ. n എന്നതിന്റെ മുമ്പിൽ അതിനെ ശബ്ദിക്കുന്നില്ല: know അറിയുന്നു.

L എന്നതിനെ ഏകദേശം ല എന്ന പോലെ ഉച്ചരിക്കുന്നു: life ജീവൻ.

വേറെ ഒരു വ്യഞ്ജനം അതിൻെറ പിന്നാലെ വന്നാൽ അതിനെ പലപ്പോഴം ശബ്ദിക്കുന്നില്ല: half പാതി, talk സംസാരിക്കുന്നു.

M എന്നതിന്നു മ എന്ന ഉച്ചാരണമുണ്ടു: man മനുഷ്യൻ.

N എന്നതിന്നു രണ്ടു വക ഉച്ചാരണമുണ്ടു:

൧. ന എന്നതു പോലെ: now ഇപ്പോൾ.

൨. ങ എന്നതു പോലെ, g, k എന്ന അക്ഷരങ്ങളുടെ മുമ്പിൽ: finger വിരൽ, think വിചാരിക്കുന്നു.

P എന്നതിന്നു പ എന്ന പോലെയുള്ള ഉച്ചാരണമേ ഉള്ളു: up മീതെ. s എന്ന അക്ഷരത്തിൻെറ മുമ്പാകെ അതിനെ ശബ്ദിക്കാറില്ല: psalm സങ്കീൎത്തനം.

R എന്നതിനെ രണ്ടു വിധമായി ഉച്ചരിക്കുന്നു:

൧. റ എന്ന പോലെ: right ന്യായം.

൨. റ, ഴ എന്നവയുടെ നടുവിൽ: world ലോകം.

S എന്നതിന്നു മൂന്നു ഉച്ചാരണങ്ങളുണ്ടു.

൧. സ എന്ന പോലെ, പദാദിയിൽ: sing പാടുന്നു.

൨. മൃദുവായിട്ടു, z എന്ന പോലെ: praise സ്തുതി.

൩. ശ പോലെ: sure നിശ്ചയം. ചില പദങ്ങളിൽ അതിനെ ശബ്ദിക്കുന്നില്ല: island ദ്വീപു.

T എന്നതിനെ രണ്ടു പ്രകാരത്തിൽ ഉച്ചരിക്കുന്നു.

൧. ഏകദേശം ററ പോലെ: table മേശ.

൨. ശ എന്ന പോലെ: position സ്ഥിതി.

V എന്നതിന്നു ഒക്കുന്ന അക്ഷരം മലയാളത്തിൽ ഇല്ല. അത വ, f എന്നവയുടെ നടുവിൽ തന്നെ: very പെരുത്ത്.

W എന്ന അർദ്ധവ്യഞ്ജനത്തിന്നു ഏകദേശം വ പോലെയുള്ള ഉച്ചാരണമുണ്ടു: woman സ്ത്രീ. r എന്നതിന്റെ മുമ്പാകെ അതിനെ ശബ്ദിക്കാറില്ല: write എഴുതുന്നു.

X എന്നത ക്സ എന്ന പോലെ ഉച്ചരിക്കപ്പെടുന്നു: Xerxes ഒരാളുടെ പേർ.

Y എന്ന അർദ്ധവ്യഞ്ജനത്തിന്നു യ പോലെയുള്ള ഉച്ചാരണമുണ്ടു: yes ഉവ്വ.

Z എന്നതിനെ മൃദുവായ s എന്ന പോലെ ഉച്ചരിക്കുന്നു: zeal ഉത്സാഹം.

## 4. DIPHTHONGS. സ്വരദ്വിത്വങ്ങൾ.

രണ്ടു സ്വരങ്ങൾ ഉച്ചാരണത്തിൽ ഒന്നായി ചേൎന്നുവന്നാൽ അതിന്നു സ്വരദ്വിത്വം Diphthong എന്നു പേർ പറയും.

Ai, ay ൧ാം a പോലെ ഉച്ചരിക്കുന്നു: nail ആണി, day ദിവസം.

Au, aw ൩ാം a പോലെ. ടി: caught പിടിച്ചു, law കല്പന.

Ea എന്നതിന്നു രണ്ടു വക ഉച്ചാരണമുണ്ടു:

൧. ഒന്നാം a പോലെ: bear കരടി.

൨. ഒന്നാം e പോലെ: near സമീപം

Ei എന്നതിനെ രണ്ടു പ്രകാരത്തിൽ ഉച്ചരിക്കുന്നു:

൧. ഒന്നാം a പോലെ: reign വാഴുന്നു.

വ. ഒന്നാം e പോലെ: receive ലഭിക്കുന്നു.

Eo എന്നതിന്നു രണ്ടു ഉച്ചാരണമുണ്ടു.

ഫ. ഒന്നാം e പോലെ: people ജനങ്ങൾ.

വ. രണ്ടാം e പോലെ: jeopardy ആപത്ത്.

Eu, ew ഒന്നാം u പോലെ: feud കലഹം, few കുറെ.

Oe ഒന്നാം o പോലെ: toe കാൽവിരൽ.

Oi, oy എന്നിവക്കു പ്രത്യേകമായൊരു ഉച്ചാരണമുണ്ടു: noise ഒച്ച, boy ആൺകുട്ടി.

Oo ഒന്നാം o പോലെ ഉച്ചരിക്കുന്നു: moon ചന്ദ്രൻ.

Ou, ow എന്നവക്കു രണ്ടു വക ഉച്ചാരണമുണ്ടു:

ഫ. ഔ എന്ന പോലെ: house വീടു.

വ. രണ്ടാം o പോലെ: soul ദേഹി.

Ue എന്നത ഫാം u പോലെ: argue വിറ്പ്പന്നി.

Ui എന്നതിന്നു രണ്ടു ഉച്ചാരണമുണ്ടു:

ഫ. വി എന്നത പോലെ: anguish വേദന.

വ. ഒന്നാം u പോലെ: juice നീർ.

## 5. DOUBLE CONSONANTS. വ്യഞ്ജനദ്വിത്വങ്ങൾ

Ch എന്നതിന്നു മൂന്നു ഉച്ചാരണങ്ങളുണ്ടു.

ഫ. ച എന്ന പോലെ: church പള്ളി.

വ. ശ എന്ന പോലെ: machine യന്ത്രം.

ന. ക എന്ന പോലെ: school പാഠകശാല.

Sh എന്നതിന്നു ശ പോലെയുള്ള ഉച്ചാരണമുണ്ടു: ship കപ്പൽ.

Ng എന്നതിനെ ങ്ങ എന്ന പോലെ ഉച്ചരിക്കുന്നു: king രാജാവ്.

Ph എന്നത f എന്നതിന്നു സമം: physic മരുന്നു.

Th എന്നതിന്നു രണ്ടുച്ചാരണങ്ങളുണ്ടു:
൧. ഖരമായിട്ടു: thing വസ്തു.
൨. മൃദുവായിട്ടു: those അവ.

## 6. SYLLABLES. പദാംശങ്ങൾ.

മലയാളഅക്ഷരങ്ങൾക്കും ഇങ്ക്ലീഷ് അക്ഷരങ്ങൾക്കും വലിയ ഭേദമുണ്ടു. മലയാള വ്യഞ്ജനങ്ങളിൽ സ്വരവും കൂടെ അടങ്ങി ഇരിക്കയാൽ സാധാരണ മായി ഓരൊ അക്ഷരം ഓരൊ പദാംശമായിരിക്കുന്നു. ഇങ്ക്ലീഷ് ഭാഷയിൽ അങ്ങിനെ അല്ല. ചിലപ്പോൾ അഞ്ചാറ് അക്ഷരങ്ങളും ഒരു പദാംശത്തിന്നു വരും. ഇങ്ക്ലീഷ് ഭാഷയിൽ, മലയാളത്തിൽ എന്ന പോലെ പദങ്ങളെ അക്ഷരമായിട്ടല്ല പദാംശങ്ങളായിട്ടത്രെ വിഭാഗിച്ചു എഴുതേണ്ടത്. പദാംശം എന്നതൊ ശരിയായി ഉച്ചരിക്കുന്നതിൽ ഒരുമിച്ചു ശബ്ദിക്കുന്ന അക്ഷരങ്ങളത്രെ: al-pha-bet, health-y.

## 7. CAPITAL LETTERS. വലിയ അക്ഷരങ്ങൾ.

വലിയ അക്ഷരങ്ങൾ പദാദിയിൽ മാത്രം ആവശ്യം.

൧. വാചകത്തിന്റെ ഒന്നാം പദത്തിൽ: We go.
൨. പ്രത്യേകനാമങ്ങളിൽ: Rámen, English.
൩. മാസം, ആഴ്ച, ദിവസം ഇത്യാദികളിൽ: March, Sunday.
൪. ദൈവത്തോടു സംബന്ധിച്ച നാമങ്ങളിൽ: Lord, God.

൫. I (ഞാൻ) എന്ന പ്രതിസംജ്ഞയും 0 എന്ന അനുകരണശബ്ദവും.

൬. പാട്ടിൽ ഓരോരൊ വരി തുടങ്ങുന്ന പദത്തിൽ.

൭. മുഖ്യമായ യാതൊരു പദത്തിൽ: Revolution.

൮. മറ്റൊരുവൻ പറഞ്ഞ വാക്യത്തെ ഭേദം കൂടാതെ ചൊല്ലി എഴുതിയാൽ ഒന്നാം പദത്തിൽ: He said, "Let us go."

---

# II. ETYMOLOGY.

## പദകാണ്ഡം.

പദകാണ്ഡത്തിൽ പദങ്ങളുടെ വിധത്തെയും രൂപഭേദങ്ങളേയും ഉത്ഭവത്തെയും കൊണ്ടു പറയുന്നു.

ഇങ്ക്ലീഷവ്യാകരണത്തിൽ പദങ്ങളെ സാധാരണമായി 9 തരങ്ങളായി വിഭാഗിക്കുന്നു. 9 Parts of Speech.

1. Article ഉപപദം, 2. Noun നാമം, 3. Pronoun പ്രതിസംജ്ഞ, 4. Adjective നാമവിശേഷണം, 5. Verb ക്രിയ, 6. Adverb ക്രിയാവിശേഷണം, 7. Preposition മുൻ വെക്കുന്ന അവ്യയം, 8. Conjunction യോജിപ്പിക്കുന്ന അവ്യയം, 9. Interjection അനുകരണശബ്ദം.

### 1. ARTICLE. ഉപപദം.

Article എന്നത നാമങ്ങളുടെ അർത്ഥത്തെ നിർണ്ണയിക്കുന്ന ഉപപദമത്രെ. സൂക്ഷ്മമായി നോക്കിയാൽ അത ഒരു വക നാമവിശേഷണം എങ്കിലും വസ്തുവിന്റെ ഗുണത്തെ അല്ല, നാമത്തിന്റെ പ്രയോഗത്തെ നിർണ്ണയിക്കുന്നു. മലയാളഭാഷയിൽ ഈ വക പദം

'ഇല്ലായ്കകൊണ്ടു അതിനെ ശരിയായി പ്രയോഗിച്ചു വെക്കെണ്ടതിന്നു മലയാളികൾക്ക ബഹു പ്രയാസം.

ഉപപദം കൂടാതെ ഒരു നാമത്തെ പ്രയോഗിച്ചാൽ അതിന്റെ അൎത്ഥം എത്രയും സാധാരണമായിരിക്കും. Man is mortal എന്നതിന്റെ അൎത്ഥം: മനുഷ്യൻ എപ്പെപ്പെട്ടവനും മൎത്യൻ എന്നാകുന്നു.

A, an എന്ന ഉപപദത്തെ ചേൎത്താൽ അൎത്ഥം മുമ്പെ പോലെ അത്രെ സാധാരണമായിരിക്കയില്ല. അപ്പോൾ തരത്തിലുള്ള വസ്തുക്കളിൽ ഒന്നിനെ മാത്രം കുറിക്കുന്നു. എങ്കിലും ആ ഒന്നു എന്തു എന്നതിന്നു നിശ്ചയമില്ല: A man came ഒരു മനുഷ്യൻ വന്നു എന്നു ചൊല്ലുന്നതാൽ അതു എല്ലാ മനുഷ്യൎക്കും പറ്റുകയില്ല. എങ്കിലും ആർ എന്നതിന്നും നിശ്ചയമില്ല.

The എന്ന ഉപപദം പിന്തുടരുന്ന നാമത്തിന്റെ അൎത്ഥത്തെ സൂക്ഷ്മമായി നിൎണ്ണയിക്കുന്നു. അതിനാൽ സാധാരണനാമത്തിന്നു ഏകദേശം പ്രത്യേകമുള്ള അൎത്ഥം വരും: The man came എന്നു പറഞ്ഞാൽ അതു നിശ്ചയമുള്ള ഒരാൾ ആയിരിക്കുന്നു. മലയാളത്തിൽ the എന്നതിന്നു പകരം ചിലപ്പോൾ ആ, ഈ എന്ന ചുട്ടെഴുത്തുകളെ വെക്കും: The child came long ago ആ കുട്ടി പെരുത്ത് മുമ്പെ വന്നു. എങ്കിലും അതു എല്ലായ്പോഴും പറ്റുകയില്ല. പലപ്പോഴും വെറും നാമം മതി: The king came രാജാവു വന്നു. ഇവിടെ മലയാളത്തിലും രാജാവു എന്നതിന്നു നിശ്ചയമുള്ള അൎത്ഥമുണ്ടു. അതായതു: നമ്മുടെ എങ്കിലും, അതിനെ സ്പഷ്ടമായി കാണിപ്പാൻ തക്ക പദമില്ല.

The എന്നതിന്നു Definite Article നിശ്ചയമുള്ള ഉപ

പദം എന്നും a, an എന്നതിന്നു Indefinite Article നിശ്ചയമില്ലാത്ത ഉപപദം എന്നും പേർ.

വ്യഞ്ജനം കൊണ്ടു തുടങ്ങുന്ന പദങ്ങളുടെ മുമ്പിൽ നിശ്ചയമില്ലാത്ത ഉപപദത്തിന്റെ രൂപം a എന്നത്രെ: a book ഒരു പുസ്തകം. ശുദ്ധസ്വരംകൊണ്ടു തുടങ്ങുന്ന പദങ്ങളുടെ മുമ്പിൽ അതു an ആയി മാറുന്നു: an old man ഒരു കിഴവൻ, heir അവകാശി, herb സസ്യം, honest നേരുള്ള, honor മാനം, hospital ആസ്പത്രി, hour മണി, humour സ്വഭാവം, humble താഴ്മയുള്ള മുതലായ പദങ്ങളിൽ h ഉച്ചരിക്കായ്കകൊണ്ടു അവ ശുദ്ധസ്വരം കൊണ്ടു തുടങ്ങുന്നു എന്നും unit ഏകം, one ഒന്നു മുതലായ പദങ്ങളിൽ യ, വ എന്ന അർദ്ധവ്യഞ്ജനങ്ങളെ കേൾക്കകൊണ്ടു അവ വ്യഞ്ജനം കൊണ്ടു തുടങ്ങുന്നു എന്നും വിചാരിക്കേണം: an hour, a unit.

## 2. NOUN. നാമം.

നാമം എന്നത് യാതൊന്നിന്റെ പേർ ചൊല്ലുന്നതു തന്നെ. നാമപദങ്ങളെ മൂന്നു വിധമായി വിഭാഗിക്കാം:

൧. Proper Noun പ്രത്യേകനാമം.

൨. Common Noun സാധാരണനാമം.

൩. Abstract Noun ഭാവനാമം.

പ്രത്യേകനാമം എന്നതു ഒരു ഒററ ആൾക്കൊ വസ്തുവിന്നൊ പറയുന്ന പേർ തന്നെ Charles, India.

സാധാരണനാമം എന്നതു ഒരു വർഗ്ഗത്തിൽ ഉൾപ്പെട്ട എല്ലാ ആളുകൾക്കൊ, വസ്തുക്കൾക്കൊ ഒരു പോലെ പറയുന്ന പേരത്രെ: boy, book.

ഭാവനാമം എന്നത ഉള്ള വസ്തുവിന്റെ അല്ല, വസ്തുവിന്റെ ഗുണത്തിന്റെ പേരത്രെ: whiteness വെണ്മ, holiness വിശുദ്ധം.

നാമങ്ങൾക്ക മൂന്ന വക മാററങ്ങളുണ്ടു. ൧. Number വചനം, ൨. Gender ലിംഗം, ൩. Case വിഭക്തി.

### ൧. Number. വചനം.

മലയാളഭാഷയിലെന്ന പോലെ ഇങ്ക്ലീഷഭാഷയിലും വചനങ്ങൾ രണ്ടെയുള്ളു.

Singular ഏകവചനം എന്നത ഒരു ഒററ വസ്തുവിനെ കുറിക്കുന്ന രൂപം തന്നെ.

Plural ബഹുവചനം എന്നത അനേകവസ്തുക്കളെ കുറിക്കുന്ന രൂപഭേദമത്രെ.

നാമങ്ങളുടെ സാധാരണരൂപം ഏകവചനമാകകൊണ്ടു അതിനെ കുറിച്ചു പ്രത്യേകമായി പറവാനില്ല.

മിക്കവാറം നാമങ്ങളിൽ ഏകവചനത്തോടു s എന്ന അന്തത്തെ ചേൎക്കയാൽ ബഹുവചനം ഉണ്ടാസ്സുരുന്നു: book, books; boy, boys.

S, x, sh, മൃദുവായ ch എന്നിവകൊണ്ടു അവസാനിക്കുന്ന പദങ്ങൾക്ക es ചേൎക്കണം: ass കഴുത, asses; box പെട്ടി, boxes; bush ചെടി, bushes; church പള്ളി, churches.

O കൊണ്ടു അവസാനിക്കുന്ന പദങ്ങൾക്ക സാധാരണമായി es വരും: potato ഉരുളക്കിഴങ്ങു, potatoes; mango മാങ്ങ, mangoes.

Y കൊണ്ടു അവസാനിക്കുന്ന പദങ്ങളിൽ ഒരു

വ്യഞ്ജനം അതിന്റെ മുമ്പിൽ വന്നാൽ y ബഹുവചനത്തിൽ ies ആയി മാറി പോകും: lady, ladies; (എങ്കിലും day days) പ്രത്യേകനാമങ്ങളിൽ അതില്ല: Henry, Henrys.

F എന്നും fe എന്നും അവസാനിക്കുന്ന നാമങ്ങൾക്ക ബഹുവചനത്തിൽ ves വരും: half പാതി, halves; thief കള്ളൻ, thieves; knife കത്തി, knives.

ചില ശബ്ദങ്ങൾക്ക സ്വരം മാറി പോകുന്നതിനാൽ ബഹുവചനം ഉണ്ടാകുന്നു: (Irregular Plurals).

| | | | |
|---|---|---|---|
| man മനുഷ്യൻ, | men; | foot കാല, | feet; |
| woman സ്ത്രീ, | women; | tooth പല്ല, | teeth; |
| ox കാള, | oxen; | goose പാത്ത, | geese; |
| child കട്ടി, | children; | mouse എലി, | mice. |

ചില പദങ്ങൾക്ക ബഹുവചനത്തിൽ രണ്ടു രൂപങ്ങൾ ഉണ്ടു. അവററിന്നു സാധാരണമായി വെവ്വേറെയുള്ള അൎത്ഥം വരും:

| | |
|---|---|
| Brother | brothers ജ്യേഷ്ഠാനുജന്മാർ.<br>brethren ഒരു സഭയിൽ കൂടിയ ആളുകൾ. |
| Fish | fishes മീനുകൾ എണ്ണീട്ടു.<br>fish ടി കൂട്ടമായിട്ടു. |
| Index | indexes പൊരുളടക്കങ്ങൾ.<br>indices ഘാതം (in Algebra). |
| Pea | peas പട്ടാണിപ്പയറുകൾ എണ്ണീട്ടു.<br>pease ടി കൂട്ടമായിട്ടു. |
| Penny | pennies നാണ്യങ്ങൾ.<br>pence വിലയായിട്ടു. |

ചില നാമങ്ങൾക്ക ഏകവചനവും ബഹുവചനവും ഒരു പോലെയാകും: deer പുള്ളിമാൻ, sheep ആടു,

apparatus യന്ത്രം, species ജാതിവിധം. അപ്പോൾ ഏക വചനത്തെ (Indefinite Article) കൊണ്ടൊ, അൎത്ഥം കൊണ്ടൊ അറിയുന്നു.

ചില നാമങ്ങൾക്ക സ്വഭാവത്താൽ ബഹുവചനം സാധാരണമായി പറകയില്ല ൧. പ്രത്യേകനാമങ്ങൾക്ക, ൨. പദാൎത്ഥങ്ങൾക്ക: rice അരി, sugar പഞ്ചസാര, ൩. ലോഹങ്ങൾക്ക: gold പൊൻ, ൪. ഭാവനാമങ്ങൾക്ക: holiness വിശുദ്ധം.

ചില നാമങ്ങളെ ബഹുവചനത്തിൽ മാത്രം പ്രയോഗിക്കുന്നു. അവയിൽ മുഖ്യമായവ:

| | |
|---|---|
| Alms ഭിക്ഷ. | Letters അക്ഷരങ്ങൾ. |
| Aimals നാളാഗമങ്ങൾ. | Lungs ശ്വാസനാഡികൾ. |
| Antipodes എതിൎക്കാലുകൾ. | Manners മൎയ്യാദ. |
| Arms ആയുധങ്ങൾ. | Measles കരപ്പൻ. |
| Ashes വെണ്ണീർ. | Pincers കൊടിൽ. |
| Bellows ഊതുതൊട്ടി. | Riches ധനം. |
| Bowels കടലുകൾ. | Scissors കത്രി. |
| Breeches കാൽകുപ്പായം. | Sessions സെഷ്ഷൻ. |
| Cattle കന്നുകാലികൾ. | Shears വലിയ കത്രി. |
| Compasses കൊമ്പാസു. | Thanks സ്തോത്രം. |
| Clothes ഉടുപ്പു. | Tidings വൎത്തമാനം. |
| Customs ചുങ്കം. | Tongs വലിയ കൊടിൽ. |
| Dregs കല്ക്കം. | Trowsers കാൽചട്ട. |
| Entrails കടലുകൾ. | Victuals ആഹാരം. |
| Goods ചരക്കുകൾ. | Wages ശമ്പളം. |
| Lees മട്ട. | |

Gallows തൂക്കമരം, news വൎത്തമാനം, means കരണം എന്നീ മൂന്നു നാമങ്ങൾക്ക ബഹുവചനത്തിന്റെ രൂപമുണ്ടായാലും ക്രിയയുടെ ഏകവചനത്തോടു ചേരും.

People ആളുകൾ, folk ജനങ്ങൾ, parliament രാജ്യസഭായോഗം, മുതലായ സമൂഹനാമങ്ങൾ Collective Nouns രൂപത്തിൽ ഏകവചനം എങ്കിലും ക്രിയയുടെ ബഹുവചനത്തോടു ചേരും. അന്യദേശങ്ങൾക്ക പലപ്പോഴും അന്യഭാഷയിലെ ബഹുവചനം ഇങ്ക്ലീഷിലും നടക്കും: axis അച്ചുതണ്ടു, axes; datum വസ്തു, data; Monsieur സായ്പ Messieurs; radius radii.

## ൨. Gender. ലിംഗം.

ലിംഗം എന്നത ആണിനെയും പെണ്ണിനെയും കുറിക്കുന്ന രൂപഭേദമത്രെ.

ആണിനെ കുറിക്കുന്ന രൂപത്തിന്ന പുല്ലിംഗം Masculine Gender എന്നും, പെണ്ണിനെ കുറിക്കുന്ന രൂപഭേദത്തിന്ന സ്ത്രീലിംഗം Feminine Gender എന്നും പേർ. ലിംഗം ഇല്ലാത്ത വസ്തുക്കൾക്ക നപുംസകലിംഗം Neuter Gender എന്നുംപേർ സങ്കല്പിച്ചിരിക്കുന്നു: parent അച്ഛൻ അമ്മ, child കുട്ടി, friend സ്നേഹിതൻ, സ്നേഹിതി മുതലായ പദങ്ങൾ ആണിനേയും പെണ്ണിനേയും ഒരു പോലെ കുറിക്കയാൽ അവററിന്ന ഉഭയലിംഗം Common Gender എന്ന പറയും.

ഇങ്ക്ലീഷ ഭാഷയിൽ മലയാളത്തിലെന്ന പോലെ ലിംഗത്തെ മൂന്ന വിധത്തിൽ കുറിക്കുന്നു.

൧. അന്തത്താൽ:

| | |
|---|---|
| Count പ്രഭു, | countess പ്രഭുസ്ത്രീ. |
| Heir അവകാശി, | heiress അവകാശിനി, |
| Hero വീരൻ, | heroine വീരത്തി. |
| Executor മരണപത്രിക നടത്തുന്നവൻ. | executrix അവൾ. |

### ൨. ലിംഗത്തെ കുറിക്കുന്ന പദത്തെ മുൻ വെക്കുന്നതിനാൽ,

Male-child ആൺകുട്ടി, female-child പെൺകുട്ടി.
Man-servant പണിക്കാരൻ. maid-servant പണിക്കാരത്തി.
He-goat ആണാട, she-goat പെണ്ണാട.
Cock-sparrow പൂവങ്കുരികിൽ, hen-sparrow പെടക്കുരികിൽ.

### ൩. വെവ്വേറെ ശബ്ദങ്ങളാൽ.

Bachelor കല്യാണം ചെയ്യാത്തവൻ, maid കന്യക.
Boar ആൺപന്നി. sow പെൺപന്നി.
Boy ആൺകുട്ടി, girl പെൺകുട്ടി.
Bridegroom മണവാളൻ, bride മണവാട്ടി.
Brother സഹോദരൻ, sister സഹോദരി.
Bull മൂരി, cow പശു.
Cock പൂവൻ, hen പെട.
Dog നായി, bitch പട്ടി.
Drake ആണാത്തി, duck പെണ്ണാത്തി.
Earl പ്രഭു, countess പ്രഭുസ്ത്രീ.
Father അച്ഛൻ, mother അമ്മ.
Gander പൂവൻ പാത്ത്, goose പിടി പാത്ത.
Gentleman സായ്പു, lady മദാമ്മ.
Hart കലമാൻ, roe പെടമാൻ.
Horse ആൺകുതിര, mare പെൺകുതിര.
Husband ഭർത്താവ, wife ഭാര്യ.
King രാജാവ്, queen രാജ്ഞി.
Lord യജമാനൻ, lady യജമാനത്തി.
Man പുരുഷൻ, woman സ്ത്രീ.
Monk സന്യാസി, nun സന്യസിനി.
Nephew മരുമകൻ, niece മരുമകൾ.

| | |
|---|---|
| Ram ആണാട, | ewe പെണ്ണാട. |
| Son മകൻ, | daughter മകൾ. |
| Stag കലമാൻ, | hind പെടമാൻ |
| Uncle കാരണവർ, | aunt ഇളയമ്മ. |
| Wizard മന്ത്രവാദക്കാരൻ, | witch മന്ത്രവാദിനി. |

### ൩. Case. വിഭക്തി

വിഭക്തി എന്നത നാമങ്ങൾക്ക വാചകത്തിലെ വേറെ പദങ്ങളോടുള്ള ചേൎച്ചകൊണ്ടു വരുന്ന രൂപഭേദമത്രെ. സൂക്ഷ്മമായി നോക്കിയാൽ ഇങ്ക്ലീഷഭാഷയിൽ നാമങ്ങൾക്ക രണ്ടു വിഭക്തികളെ ഉള്ളു. എങ്കിലും പ്രതിസംജ്ഞയിൽ മൂന്നുണ്ടാകകൊണ്ടു നാമങ്ങൾക്കും മൂന്നുണ്ടു എന്നു പറയുന്നു.

നാമം പ്രഥമയായാൽ അതിന്നു ഇങ്ക്ലീഷഭാഷയിൽ Nominative Case എന്നും, ദ്വിതീയ ആയാൽ Objective Case എന്നും പേർ. ഈ രണ്ടു വിഭക്തികളെ രൂപഭേദം കൊണ്ടല്ല, ചേൎച്ച കൊണ്ടത്രെ തിരിച്ചറിയുന്നു.

Nominative Case സാധാരണമായി ക്രിയാപദത്തിന്റെ മുമ്പിലും, Objective Case സകൎമ്മകത്തിന്റെയും മുൻവെക്കുന്ന അവ്യയത്തിന്റെയും പിമ്പിലും വരും:

Ramen cheated Krishnen രാമൻ കൃഷ്ണനെ ചതിച്ചു എന്ന വാചകത്തിൽ Ramen — Nominative Case എന്നും, Krishnen — Objective Case എന്നും പറയുന്നു.

മൂന്നാം വിഭക്തിയാകുന്ന Possessive Case ഏകദേശം മലയാളഭാഷയിലെ ഷഷ്ഠിവിഭക്തിയോടൊക്കും. അതിന്റെ രൂപഭേദം സാധാരണമായി 's എന്നതുന്നാം കൊണ്ടു ഉണ്ടാകുന്നു. John — John's, men — men's. S കൊണ്ടു അവസാനിക്കുന്ന ബഹുവചനത്തിലും, es,

ss, ce മുതലായവകൊണ്ടവസാനിക്കുന്ന ഏകവചനങ്ങളിലും apostrophe (') എന്ന അടയാളത്തെ ചേർത്താൽ മതി. Moses'* rod മൊശയുടെ വടി; for goodness' — conscience' sake ദയ — മനസ്സാക്ഷി വിചാരിച്ചു.

മലയാളഭാഷയിലെ ശേഷം വിഭക്തികളുടെ അൎത്ഥത്തെ ഇങ്ക്ലീഷഭാഷയിൽ Prepositions മുൻവെക്കുന്ന അവ്യയങ്ങളാൽ വരുത്തുന്നു.

## 3. PRONOUN. പ്രതിസംജ്ഞ.

പ്രതിസംജ്ഞ എന്നത നാമത്തിന്നു പകരം നില്ക്കുന്ന ഒരു പദം തന്നെ. ഇങ്ക്ലീഷഭാഷയിൽ മൂന്നു വിധമുള്ള പ്രതിസംജ്ഞകളുണ്ടു;

൧. Personal Pronouns. പുരുഷപ്രതിസംജ്ഞ.
൨. Relative " സംബന്ധ ടി.
൩. Interrogative " ചോദ്യം ടി.

൧. പുരുഷപ്രതിസംജ്ഞ Personal Pronouns. പ്രതിസംജ്ഞ സംസാരിക്കുന്നവന്നു പകരം നിന്നാൽ അതിന്നു First Person ഒന്നാം പുരുഷൻ എന്നും, ആരോടു സംസാരിക്കുന്നുവൊ അവന്നു പകരം നിന്നാൽ അതിന്നു Second Person രണ്ടാം പുരുഷൻ എന്നും, ആരെ കുറിച്ചു സംസാരിക്കുന്നുവൊ അവന്നു പകരം നിന്നാൽ അതിന്നു Third Person മൂന്നാം പുരുഷൻ എന്നും പറയും.†

---

* E ഉച്ചരിക്കാഞ്ഞാൽ 's ചേൎക്കേണം: James's book.

† മലയാള വ്യാകരണത്തിൽ First Person ഉത്തമ പുരുഷൻ എന്നും
Second Person മദ്ധ്യമപുരുഷൻ എന്നും
Third Person പ്രഥമ പുരുഷൻ എന്നും
പേരുണ്ടു.

പ്രതിസംജ്ഞകൾ നാമം എന്ന പോലെ വചനം, ലിംഗം, വിഭക്തി എന്നീ മൂന്നു രൂപഭേദങ്ങളുണ്ടു.

പുരുഷപ്രതിസംജ്ഞകൾ ലിംഗവചനങ്ങളാൽ വരുന്ന രൂപങ്ങളാവിത്:

| | | | |
|---|---|---|---|
| *1st Person,* | *Sing:* I ഞാൻ | *Plural:* | we നാം ഞങ്ങൾ. |
| *2nd* " | " thou നീ | " | you ye നിങ്ങൾ. |
| *3rd* " | " he അവൻ | | |
| | she അവൾ | " | they അവർ; അവ. |
| | it അത | | |

ഇവിടെ കാണുന്ന പ്രകാരം മൂന്നാം പുരുഷൻ ഏകവചനത്തിലല്ലാതെ ലിംഗത്തെ രൂപഭേദം കൊണ്ടു അറിയുന്നില്ല അതിനെ ചേച്ചുയാലുംഅൎത്ഥത്താല്യം മാത്രം തിരിച്ചറിയാം. You ബഹുവചനത്തിൽ മാത്രം അല്ല, ഏകവചനത്തിലും thou എന്നതിന്നു പകരം പ്രയോഗിക്കുന്നു.

Possessive Case എന്ന വിഭക്തിയിൽ പുരുഷപ്രതിസംജ്ഞകൾക്കു രണ്ടു രൂപങ്ങളുണ്ടു. ൧ാമത പിന്തുടരുന്ന നാമം കൂടാതെ നില്ക്കുന്നു. ൨ാമത നാമപദത്തിന്റെ മുമ്പിൽ മാത്രം നില്ക്കകൊണ്ടു അതിന്നു നാമവിശേഷണപ്രതിസംജ്ഞ Possessive Adjective Pronoun എന്നു പറയും. ഇതിനോടു സ്വന്ത എന്നൎത്ഥമുള്ള own ചേൎത്താൽ ഒരു വക സമാസനാമവിശേഷപ്രതിസംജ്ഞ ഉണ്ടാകുന്നു.

## വിഭക്തികൊണ്ടുള്ള രൂപങ്ങൾ:

| | | *Nominative:* | *Objective:* | *Possessive:* | |
|---|---|---|---|---|---|
| Singular | 1st Pers. | I ഞാൻ | me എന്നെ | 1. mine | 2. my എന്റെ |
| | 2nd ,, | thou നീ | thee നിന്നെ | thine | thy നിന്റെ |
| | 3rd ,, | he അവൻ | him അവനെ | his | his അവന്റെ |
| | | she അവൾ | her അവളെ | hers | her അവളുടെ |
| | | it അത | it അതിനെ | its | its അതിന്റെ |
| Plural | 1st P. | we നാം, ഞങ്ങൾ | us നമ്മെ | ours | our നമ്മുടെ |
| | 2nd ,, | you, ye നിങ്ങൾ | you നിങ്ങളെ | yours | your നിങ്ങളുടെ |
| | 3rd ,, | they അവർ, അവ | them അവരെ | theirs | their അവരുടെ |

my own എന്റെ സ്വന്തം, thy own etc.

Self എന്ന നാമം കൊണ്ടു ഉത്ഭവിച്ചു വരുന്ന **Compound Personal Pronoun** സമാസപുരുഷപ്രതിസംജ്ഞയുടെ രൂപങ്ങളാവിത:

| | | | |
|---|---|---|---|
| *Sing:* | myself ഞാൻ തന്നെ | *Plural:* | ourselves നാം തന്നെ. |
| ,, | thyself, yourself | ,, | yourselves |
| ,, | himself | ,, | themselves |
| ,, | herself | | |
| ,, | itself | | |

ഈ പ്രതിസംജ്ഞകൾ രണ്ടു വക പ്രയോഗങ്ങളുണ്ടു.

൧. മലയാളഭാഷയിൽ തന്നെ എന്നത പോലെ പുരുഷപ്രതിസംജ്ഞയെ ഉറപ്പിക്കുന്നു. എന്നാൽ അതിന്നു **Emphatic Pronoun** എന്നു പേർ. ഉ-ം **I did it myself** ഞാൻ തന്നെ അതിനെ ചെയ്തു.

൨. കൎത്താവു ചെയ്യുന്ന ക്രിയ കൎത്താവിൽ തന്നെ തിരിഞ്ഞു പറയിയാൽ ഈ സമാസപുരുഷപ്രതിസംജ്ഞ കൎമ്മത്തിന്നു പകരം നില്ക്കും, എന്നാൽ അതിന്നു Reflective Pronoun എന്നു പേർ: He killed himself അവൻ തന്നെത്താൻ കൊന്നു.

Each other, one another എന്നീ പ്രതിസംജ്ഞകൾ Reciprocal Pronouns അന്യോന്യത കാണിക്കുന്നു; അവയിൽ ഒന്നാമത സാധാരണമായി രണ്ടാൾക്കും, രണ്ടാമത അധികം ആളുകൾക്കും പറയും: They hate each other അവർ അന്യോന്യം പകെക്കുന്നു.

൩. സംബന്ധപ്രതിസംജ്ഞ. Relative Pronoun എന്നത നാമത്തിന്നു പകരം നില്ക്കുന്നത കൂടാതെ മുൻ നടക്കുന്ന നാമത്തെ ആശ്രയിച്ചു വാചകങ്ങളെ യോജിപ്പിക്കയും ചെയ്യുന്നു. മുൻ നടക്കുന്ന നാമത്തിന്നു Antecedent എന്നു പേർ. മലയാളഭാഷയിൽ ഈ വക പ്രതിസംജ്ഞ ഇല്ലായ്കകൊണ്ടു ഭാഷാന്തരത്തിൽ പലപ്പോഴും പ്രയാസമുണ്ടാകും. സാധാരണമായി അതിന്നു പകരം ശബ്ദന്യൂനത്തെ വെക്കും: The man whom I saw yesterday ഞാൻ ഇന്നലെ കണ്ട ആൾ.

ഇങ്ക്ലീഷഭാഷയിലെ സംബന്ധപ്രതിസംജ്ഞകൾ who, which, that എന്നീ മൂന്നാകുന്നു. Who എന്നത സബുദ്ധികൾക്കും, which എന്നത് മൃഗങ്ങൾക്കും വസ്തുക്കൾക്കും പകരം നില്ക്കും: He who loves me എന്നെ സ്നേഹിക്കുന്നവൻ; the book which I want എനിക്കു വേണ്ടുന്ന പുസ്തകം. That എന്നത സബുദ്ധികൾക്കും വസ്തുകൾക്കും ഒരു പോലെ പറയും.

പഴയ ഇങ്ക്ലീഷിൽ which എന്നതിനെ സംബന്ധി കൾക്കും പകരം പ്രയോഗിച്ചിരുന്നു: Our Father which art in heaven സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ. What എന്നത ഒരു വക സമാസസംബന്ധപ്രതിസംജ്ഞ തന്നെ. അതിൽ Antecedent അടങ്ങിയിരിക്കുന്നു: Tell me what you want നിനക്കു വേണ്ടുന്നത എന്നോടു പറക എന്ന വാചകത്തിൽ what എന്നതിന്നു പകരം the thing which എന്നും that which എന്നും പറയാം.

സംബന്ധപ്രതിസംജ്ഞകൾക്കു ഏകവചനത്തിലും ബഹുവചനത്തിലും രൂപം ഒന്നു തന്നെ. Which, what, that എന്നിവററിന്നു Objective Case Nominative എന്ന പോലെ: Possessive Case ഇല്ല.

Who എന്നതിൻെറ വിഭക്തികളാവിത്:

Nominative: who, Objective: whom, Possessive: whose, which, what എന്നവയിൽനിന്നു ഒരു വക സമാസസംബന്ധപ്രതിസംജ്ഞകൾ ഉത്ഭവിച്ചു വരുന്നു: whoever ആരെങ്കിലും, whichever, whatever എന്തെങ്കിലും, Whosoever ടി. whichsoever, whatsoever ടി.

൪. ചോദ്യപ്രതിസംജ്ഞ Interrogative Pronoun ചോദ്യപ്രതിസംജ്ഞ എന്നത ചോദ്യത്തിൽ നാമത്തിന്നു പകരം നില്ക്കുന്ന ഒരു പദമാകുന്നു: who? ആളിനെയും, what? വസ്തുവിനെയും, which? കൂട്ടത്തിൽ ഒന്നിനെയും ചോദിക്കുന്നു: Who called me? ആർ എന്നെ വിളിച്ചു? What do you want? നിനക്കു എന്തു വേണം? Which of the boys? Which of the books? കുട്ടികളിൽ പുസ്തകങ്ങളിൽ ഏത്?

രണ്ടാളുകളിൽ ഒരുത്തനെ കൊണ്ടു ചോദിക്കു മ്പോൾ മുമ്പെ whether എന്ന ചോദ്യപ്രതിസംജ്ഞ യെ പ്രയോഗിച്ചിരുന്നു: Whether of the twain did the will of the father? ആ രണ്ടാളുകളിൽ വെച്ചു അച്ഛന്റെ ഇഷ്ടത്തെ ചെയ്യുവൻ ആർ? ഇപ്പോൾ അതിന്നു പകരം which എന്നതിനെ എടുക്കും.

## 4. ADJECTIVE. നാമവിശേഷണം.

മലയാളഭാഷയിൽ നാമവിശേഷണം എന്നു പ റയുന്നത് സാധാരണമായി ശബ്ദന്യൂനമൊ, നാമ മൊ ആകുന്നു. ഇങ്ക്ലീഷ് നാമവിശേഷണം അങ്ങി നെ അല്ല, അത് പ്രത്യേകമുള്ള ഒരു വക പദം തന്നെ. നാമവിശേഷണങ്ങൾ മൂന്നു വിധമുള്ളവ: Adjectives of Quality വസ്തുക്കൾ എങ്ങിനെ ആയിരിക്കുന്നു എ ന്നും. Adjectives of Quantity എത്ര വസ്തുക്കൾ ഉണ്ടെ ന്നും, Adjectives of Distinction ഏതു വസ്തുകൊണ്ടു സം സാരിക്കുന്നു എന്നും കാണിക്കുന്നു. Adjectives of Quantity എന്നവയിൽ Numeral Adjectives സംഖ്യകൾ മുഖ്യ മായവ, അവ മൂന്നു വക തന്നെ.

൧. Definite Numeral Adjectives സംഖ്യകൾ അവ രണ്ടു വിധമുള്ളതാകുന്നു: one ഒന്നു, two രണ്ടു, three, four മുതലായവ എത്ര വസ്തുക്കൾ ഉണ്ടെന്നു പറയു ന്നു. അവററിന്നു Cardinal kind മൂലസംഖ്യ എന്നു പേർ: first ഒന്നാമൻ, second രണ്ടാമൻ, third, fourth, fifth മുതലായവ തരത്തിൽ എത്രാം സ്ഥലമുണ്ടു എന്നു അറിയിക്കകൊണ്ടു അവററിന്നു Ordinal kind തരസം ഖ്യ എന്നു പറയും.

൨. Indefinite Numeral Adjectives [illegible]ം തികഞ്ഞ സംഖ്യയെ കുറിക്കുന്നില്ല. അവയിൽ മുഖ്യമായവ: all എല്ലാം, any യാതൊരു, certain വല്ല, divers വെവ്വേറെ, few ചില, many പല, other മററ. another മറെറാരു, several ചില, some കുറെ, none ഒന്നുമില്ല.

൩. Distributive Numeral Adjectives വിഭാഗസംഖ്യകൾ. ഇവ വസ്തുക്കളെ ഓരോന്നായിട്ടു കുറിക്കുന്നു each രണ്ടിൽ ഓരോരുത്തൻ, every പലരിലും, ഓരോരുത്തൻ, either രണ്ടിൽ ഒന്നു മാത്രം, neither രണ്ടുമല്ല.

Adjectives of Distinction നിർണ്ണയിക്കുന്ന നാമവിശേഷണങ്ങൾ രണ്ടു വിധമുള്ളവ:

൧. Article ഉപപദം. അതിനെ കുറിച്ചു മുമ്പെ പറഞ്ഞിട്ടുണ്ടു.

൨. Demonstrative Adjective ചുട്ടെഴുത്തു അവ രണ്ടു: that, ബഹുവചനത്തിൽ those ആ, എന്നതു ദൂരമുള്ളതിനെയും, this ബഹുവചനത്തിൽ these ഈ, എന്നതു സമീപമുള്ളതിനെയും ചൂണ്ടി കാണിക്കുന്നു: This tree ഈ മരം, that house ആ വീടു, these books ഈ പുസ്തകങ്ങൾ. those knives ആ കത്തികൾ. അവ പലപ്പോഴും പിന്തുടരുന്ന നാമം കൂടാതെ നില്ക്കുകൊണ്ടു അവയെ പ്രതിസംജ്ഞകളോടു ചേൎന്നു കാണും.

Demonstrative Pronoun ചൂണ്ടു പേർ.

ഓരോരൊ നാമവിശേഷണം അറിയിക്കുന്ന ഗുണം വെവ്വേറെ വസ്തുക്കളിൽ ഭേദമായിട്ടു കാണും. ഒരു മാങ്ങ മറെറ മാങ്ങയേക്കാൾ അധികം മധുരമായിരിക്കും. കൂട്ടത്തിൽ ഒന്നു എല്ലാററിനേക്കാളും ഏററവും മധുരമായിരിക്കും. ഇങ്ക്ലീഷഭാഷയിൽ ഈ ഗുണഭേ

ദങ്ങളെ നാമവിശേഷണങ്ങളിൽ Comparison എന്ന പേരായ രൂപഭേദംകൊണ്ടു അറിയിക്കുന്നു. അതി നാൽ നാമവിശേഷണങ്ങൾക്ക വരുന്ന രൂപങ്ങൾ മൂന്നു three Degrees of Comparison.

൧. Positive Degree ഗുണത്തിന്റെ സാധാരണ സ്ഥിതിയേയും: large വലിയ, sweet മധുരമുള്ള.

൨. Comparative Degree ഗുണത്തിന്റെ വൃദ്ധിയേയും: larger അധികം വലിയ, sweeter അധികം മധുരമുള്ള.

൩. Superlative Degree ഗുണത്തിന്റെ ആധിക്യത്തെയും (അതിരിനെയും) കാണിക്കുന്നു: largest ഏറ്റവും (സാക്ഷാൽ) വലിയ. sweetest ഏററവും മധുരമുള്ള.

ഒന്നൊ രണ്ടൊ പദാംശങ്ങളുള്ള നാമവിശേഷണങ്ങളിൽ Comparative Degree: *er* എന്ന അന്തത്തെയും Superlative: *est* എന്ന അന്തത്തെയും ചേൎത്തുണ്ടാക്കുന്നു.

| | | |
|---|---|---|
| *Positive:* | warm ചൂടുള്ള, | happy ഭാഗ്യമുള്ള. |
| *Comparative:* | warmer | happier |
| *Superlative:* | warmest | happiest |

രണ്ടിൽ അധികം പദാംശമുള്ള നാമവിശേഷണങ്ങളിൽ Comparative: more, Superlative: most എന്ന ക്രിയാവിശേഷണങ്ങളെകൊണ്ടു വരുത്തുന്നു.

| | | |
|---|---|---|
| *Positive:* | beautiful ശോഭയുള്ള, | diligent ഉത്സാഹമുള്ള. |
| *Comparative:* | most beautiful | more diligent |
| *Superlative:* | most beautiful | most diligent |

സൂത്രത്തെ അനുസരിക്കാത്ത നാമവിശേഷണങ്ങളുമുണ്ടു. അവയിൽ മുഖ്യമായവ:

| *Positive:* | *Comparative:* | *Superlative:* |
|---|---|---|
| Bad, ill, evil വിടക്ക് | worse | worst |
| Far ദൂരമുള്ള | farther | farthest |
| Fore മുമ്പിലുള്ള | former | foremost, first |
| Good നല്ല | better | best |
| Late വൈകിയ | later, latter | latest, last |
| Little ചെറിയ | less | least |
| Much, many പെരുത്ത | more | most |
| Near സമീപമുള്ള | nearer | nearest, next |
| Old പഴയ വയസ്സുള്ള | older, elder | oldest, eldest |

## 5. VERB. ക്രിയാപദം

ക്രിയാപദം എന്നത ചെയ്യുന്നതിനെയും (Active Verb), സഹിക്കുന്നതിനെയും (Passive Verb), ഇരിക്കുന്നതിനെയും (Neuter Verb) അറിയിക്കുന്ന ഒരു പദമാകുന്നു: He writes അവൻ എഴുതുന്നു; I was beaten ഞാൻ അടിക്കപ്പെട്ടു; we are നാം ആകുന്നു.

എല്ലാ ക്രിയകൾക്കും സ്പഷ്ടമെങ്കിലും അസ്പഷ്ടമെങ്കിലും അതിനെ ചെയ്യുന്ന കൎത്താവു Agent, Subject വേണം. അത പ്രഥമ Nominative തന്നെ. ചില ക്രിയകളിൽ കൎത്താവിനെ കാണായ്കകൊണ്ടു അതിന്നു പകരം it എന്ന പ്രതിസംജ്ഞ വെച്ചു. അവകൾ Impersonal Verbs എന്നു പറയുന്നു: It rains മഴ പെയ്യുന്നു; it thunders ഇടിയുണ്ടു. ക്രിയാപദം കുറിക്കുന്ന പ്രവൃത്തി കൎത്താവിൽ തന്നെ അവസാനിച്ചു വേറെ ആൾക്ക് പകരുന്നില്ലെങ്കിൽ അതിന്നു Intransitive അകൎമ്മകം എന്നും, അത കൎത്താവിൽ അവസാനിക്കാതെ മറെറാ ആൾക്ക പകരുന്നെങ്കിൽ അതിന്നു Transitive സകൎമ്മകം എന്നും, ആ പകരുന്ന ആൾക്ക

Object കൎമ്മം എന്നും പേർ പറയും: I sleep ഞാൻ ഉറങ്ങുന്നു; he beats me അവൻ എന്നെ അടിക്കുന്നു. മലയാളഭാഷയിൽ മിക്കവാറും ക്രിയകളിൽനിന്നു ഹേതുക്രിയകൾ Causative Verbs ജനിക്കുന്നു. ഇങ്ക്ലീഷിൽ അങ്ങിനെ അല്ല: rise കയറുന്നു, raise കയററുന്നു; fall വീഴുന്നു, fell (വെട്ടി) വീഴ്ത്തുന്നു; lie കിടക്കുന്നു, lay വെക്കുന്നു; sit ഇരിക്കുന്നു. set ഇരുത്തുന്നു. മുതലായ ക്രിയകളിൽ മാത്രം ഹേതുക്രിയക്ക പ്രത്യേകമുള്ള രൂപമുണ്ടു; gallop ചാടുന്നു മുതലായ ചില അകൎമ്മങ്ങളെ സകൎമ്മകം ആക്കിഹേതുക്രിയ പോലെ പ്രയോഗിക്കുന്നു: He gallops the horse അവൻ കുതിരയെ ചാടിക്കുന്നു.

ക്രിയാപദത്തിന്നു വാചകത്തിൽ മററു എല്ലാ പദങ്ങളോടുമുള്ള പലവിധമുള്ള സംബന്ധമുണ്ടാകും. ചിലഭാഷകളിൽ വെവ്വേറെ സംബന്ധത്താൽ വരുന്ന അൎത്ഥഭേദത്തെ ക്രിയാപദത്തിലുള്ള രൂപഭേദം കൊണ്ടു കാണിക്കുന്നു. ഇങ്ക്ലീഷഭാഷയിൽ ഈവക രൂപഭേദങ്ങൾ അധികമില്ലായ്കയാൽ തികഞ്ഞ ക്രിയാരൂപത്തെ വരുത്തുവാനായിട്ടു സഹായക്രിയകൾ Auxiliary Verbs വേണം.

## രൂപഭേദത്താൽ വരുന്ന ക്രിയാരൂപം.

## REGULAR CONJUGATION സൂത്രക്രിയയുടെ രൂപം.

### "To love സ്നേഹിക്കുക."

| Present, വൎത്തമാനം: | Past Tense, ഭൂതം: | Perfect Participle, ഭൂതക്രിയാനാമവിശേഷണം: |
|---|---|---|
| Love സ്നേഹിക്കുന്നു. | Loved സ്നേഹിച്ചു. | Loved സ്നേഹിച്ച, സ്നേഹിക്കപ്പെട്ട. |

### Indicative Mood സാധാരണ മാതിരി.

**Present Tense വൎത്തമാന കാലം.**

| പുരുഷൻ Person | | |
|---|---|---|
| | 1. I love ഞാൻ സ്നേഹിക്കുന്നു | 1. We love നാം സ്നേഹിക്കുന്നു. |
| | 2. Thou lovest | 2. You love |
| | 3. He loves or loveth | 3. They love |

**Past tense ഭൂതകാലം.**

| Person | | |
|---|---|---|
| | 1. I loved ഞാൻ സ്നേഹിച്ചു | 1. We loved നാം സ്നേഹിച്ചു. |
| | 2. Thou lovedest | 2. You loved |
| | 3. He loved | 3. They loved |

വിധി Imperative: Love { സ്നേഹിക്ക / സ്നേഹിപ്പിൻ

ഭാവരൂപം Infinitive To love { സ്നേഹിക്ക. / സ്നേഹിക്കുക.

**Participles ക്രിയാനാമവിശേഷണങ്ങൾ:**

Imperfect നടക്കുന്നത എന്നും, Present വൎത്തമാനം എന്നും പറയുന്നത്: Loving സ്നേഹിക്കുന്ന.

Perfect തികഞ്ഞത എന്നും, Past ഭൂതം എന്നും, പറയുന്നത്: Loved { സ്നേഹിച്ച. / സ്നേഹിക്കപ്പെട്ട.

ഈ കാണിച്ച ക്രിയാരൂപത്തിൽ എന്ന പോലെ Past tense, Past Participle എന്ന രൂപങ്ങളെ *ed* or *d* അന്തം കൊണ്ടു വരുത്തുന്ന ക്രിയകൾക്ക Regular Verbs സൂത്രക്രിയകൾ എന്ന പേർ. മറ്റെ ക്രിയകൾക്ക Irregular Verbs അസൂത്രക്രിയകൾ എന്ന പറയുന്നു. അവ മിക്കവാറും ഭൂതകാലത്തിൽ സ്വരത്തെ മാറുന്നു.

### IRREGULAR CONJUGATION അസൂത്രക്രിയാരൂപം.

"To write എഴുതുക."

| Present: | Past: | Perfect Participle: |
|---|---|---|
| Write എഴുതുന്നു | Wrote എഴുതി | Written { എഴുതിയ. / എഴുതപ്പെട്ട. |

## Indicative Mood.

### Present Tense.

1. I write ഞാൻ എഴുതുന്നു  1. We write നാം എഴുതുന്നു.
2. Thou writest  2. You write
3. He writes  3. They write

### Past Tense.

1. I wrote ഞാൻ എഴുതി  1. We wrote നാം എഴുതി.
2. Thou wrotest  2. You wrote
3. He wrote  3. They wrote

**Imperative:** Write എഴുതുക.  **Infinitive:** To write എഴുതുക.

## Participles.

Imperfect or Present: Writing എഴുതുന്ന.

Perfect or Past: Written എഴുതിയ, എഴുതപ്പെട്ട.

ഇങ്ക്ലീഷഭാഷയിലെ തികഞ്ഞ ക്രീയാരൂപത്തിൽ അഞ്ചു വിധമുള്ള രൂപഭേദങ്ങളെ കാണുന്നു.

൧. Voice, ൨. Mood, ൩. Tense, ൪. Person, ൫. Number.

൧. Voice എന്നത കൎത്താവിൽ ക്രിയ, Active voice, കൎമ്മത്തിൽ ക്രിയ Passive voice,* എന്നതിനാൽ വരുന്ന രൂപഭേദമത്രെ: I love ഞാൻ സ്നേഹിക്കുന്നു; I am loved ഞാൻ സ്നേഹിക്കപ്പെടുന്നു.

ഇങ്ക്ലീഷഭാഷയിൽ Perfect Participle എന്ന രൂപം മാത്രം കൎമ്മത്തിൽ ക്രിയ ആകകൊണ്ടു അത കൎമ്മത്തിൽ ക്രിയയുടെ എല്ലാ രൂപങ്ങളിലും കാണും. അവറ്റെ വരുത്തുവാനായിട്ടു to be ആകുന്നു എന്ന സഹായ ക്രിയയും വേണം.

---

* സൂക്ഷ്മമായി നോക്കിയാൽ മലയാളക്രിയാപദത്തിന്നു Passive voice ഒട്ടും ഇല്ല.

൨. **Mood** എന്നത സാധാരണമായിട്ടൊ, കല്പന യായിട്ടൊ, സംശയമായിട്ടൊ, ഏത മാതിരി സംസാ രിക്കുന്നു എന്നതിനെ കാണിക്കുന്ന രൂപഭേദമത്രെ.

**Mood** ആറു വിധമായിരിക്കുന്നു.

**Indicative** എന്നത സാധാരണമായി സംസാരി ക്കുന്ന മാതിരി തന്നെ: **He loves** അവൻ സ്നേഹി ക്കുന്നു.

**Conditional or Subjunctive Mood** എന്നത ഏകദേ ശം മലയാളത്തിലെ സംഭാവന പോലെ: **If he love** അവൻ സ്നേഹിച്ചാൽ, അതിന്റെ രൂപം **Indicative** എന്നതിനോടു ഒക്കും. എങ്കിലും അതിന്നു സാധാര ണമായി പുരുഷവചനങ്ങളാൽ മാററമില്ല.

**Potential Mood** എന്നത കഴിവുംസംശയവും കാണി ക്കുന്ന മാതിരി തന്നെ: **It may be so** അത അങ്ങിനെ ആയിരിക്കും; **he can come at any time** അവൻ എപ്പോഴം എങ്കിലും വരുമായിരിക്കും. അതിന്റെ രൂപം **can, may** മുതലായ സഹായക്രിയകളെ ഭാവ രൂപത്തിന്റെ മുമ്പിൽ വെക്കുന്നതിനാൽ ഉത്ഭവി ക്കുന്നു.

**Imperative Mood** എന്നത മലയാളത്തിലെ വിധി പോലെ കല്പനാരൂപം തന്നെ: **Go** പോക പോ വിൻ, ഭാവരൂപത്തിൽനിന്നു **to** നീക്കിയാൽ അതിന്റെ രൂപം വരും. വിധി രണ്ടാം പുരുഷന്നു മാത്രം പറയും. എങ്കിലും **let** വിടുക എന്ന സഹായ ക്രിയകൊണ്ടു മറെറ പുരുഷന്മാൎക്കും ഒരു വക **Imperative** സങ്കല്പിച്ചിരിക്കുന്നു: **Let him go** അവൻ പോകട്ടെ.

Infinitive Mood എന്നത ഭാവരൂപം തന്നെ; അതിന്നു ക്രിയയുടെ നാമരൂപം എന്നും പറയാം. To be എന്ന ക്രിയയിൽ അല്ലാതെ അതിൻെറ രൂപം വത്തമാനം പോലെ എങ്കിലും അതിൻെറ മുമ്പിൽ സാധാരണമായി *to* (sign of the Infinitive) എന്ന Preposition നില്ക്കും: To love സ്നേഹിക്കുക.

Participle എന്ന ക്രിയയുടെ നാമവിശേഷണരൂപം തന്നെ. അത രണ്ടു വിധമുള്ളത: ing എന്ന അന്തംകൊണ്ടു അവസാനിക്കുന്നതിന്നു Imperfect Participle നടക്കുന്ന ക്രിയാനാമവിശേഷണം എന്നും, Present Participle വത്തമാനനാമവിശേഷണം എന്നും പേർ. അത കത്താവിൽ ക്രിയയായി തികഞ്ഞ ക്രിയയെ അല്ല നടക്കുന്നതിനെ അത്രേ കുറിക്കുന്നു: A cursing man ശപിക്കുന്ന ഒരു മനുഷ്യൻ. Perfect Participle തികഞ്ഞ ക്രിയാനാമവിശേഷണം എന്നും Past Participle ഭൂതക്രിയാനാമവിശേഷണം എന്നും പറയുന്നത കമ്മത്തിൽ ക്രിയയായി തികഞ്ഞ ക്രിയയെ കുറിക്കുന്നു: A cursed man ശപിക്കപ്പെട്ട ഒരു മനുഷ്യൻ.

൩. Tense കാലം എന്നത സമയഭേദംകൊണ്ടു ക്രിയാപദങ്ങൾക്ക വരുന്ന രൂപഭേദമത്രെ. ഇങ്ക്ലീഷ ഭാഷയിൽ അന്തത്താൽ വരുന്ന കാലങ്ങൾ: Present tense, വത്തമാനം Past tense ഭൂതം എന്നീ രണ്ടു മാത്രം ഉണ്ടായാലും സഹായക്രിയകളാൽ വേറെ നാലു കാലങ്ങൾ ജനിക്കകൊണ്ടു വേറെ ആറു കാലങ്ങളുണ്ടു എന്നു പറയുന്നു.

Present tense വത്തമാനകാലം ഇപ്പോൾ നടക്കുന്ന

ക്രിയയെ കുറിക്കുന്നു: He sings അവൻ പാടുന്നു. സംഭാഷണത്തിൽ പലപ്പോഴും വൎത്തമാനം ഭാവിക്കു പകരം നില്ക്കും: I go next week ഞാൻ വരുന്ന ആഴ്ച യിൽ പോകും. വൎണ്ണിച്ചു പറയുന്നതിൽ ചിലപ്പോൾ വൎത്തമാനം ഭൂതകാലത്തിന്നു പകരം നില്ക്കും: Jesus cometh to the grave and saith unto her യേശു കല്ലറക്കു ചെന്നു അവളോടു പറയുന്നു. വൎത്തമാനകാലം സാ ധാരണ സത്യത്തെയും നിത്യക്രിയയെയും കുറിക്കും: Man is mortal മനുഷ്യൻ മൎത്ത്യനാകുന്നു; he drinks അ വൻ കുടിക്കുന്നു (അവന്റെ ശീലം അത് തന്നെ.)

Past tense ഭൂതകാലം കഴിഞ്ഞ ക്രിയയെ കുറിക്കു ന്നു: I loved him ഞാൻ അവനെ സ്നേഹിച്ചു. അതി ന്റെ രൂപം സാധാരണമായി ed or d എന്ന അന്തം കൊണ്ടു വരുന്നു.

Perfect or Present Perfect വൎത്തമാനഭൂതം എന്നത് തികഞ്ഞ ക്രിയയെ വൎത്തമാനകാലത്തോടു സംബ ന്ധിക്കുന്നു: He has loved me അവൻ എന്നെ സ്നേഹി ച്ചിരിക്കുന്നു. Perfect Participle എന്നതിന്റെ മുമ്പിൽ to have എന്ന സഹായക്രിയയുടെ വൎത്തമാനകാലം വെച്ചാൽ അതിന്റെ രൂപം വരും.

Past and Perfect എന്ന കാലങ്ങൾ രണ്ടും ഭൂതമായാ ലും അവയിൽ അല്പമല്ലാത്ത ഭേദമുണ്ടു. Past tense എന്നത് വെറും ഭൂതം തന്നെ; അതിന്നു വൎത്തമാന ത്തോടു യാതൊരു സംബന്ധമില്ല: He was my servant for 5 years എന്നതിന്റെ അൎത്ഥം: അവൻ മുമ്പെ ൫ കൊല്ലത്തോളം എന്റെ പണിക്കാരൻ ആയിരുന്നു, ഇ പ്പോളല്ല. Perfect tense എന്നതിനെ പ്രയോഗിച്ചാലൊ

അവൻ ഇപ്പോഴും എന്റെ പണിക്കാരനാകുന്നു എന്നുള്ള അൎത്ഥം ജനിക്കും: He has been my servant for these 5 years.

Pluperfect മുൻ കഴിഞ്ഞ ഭൂതം എന്നത് കഴിഞ്ഞതിന്റെ മുമ്പിൽ സംഭവിച്ച ക്രിയയെ കുറിക്കുന്നു: He had seen me before I saw him ഞാൻ അവനെ കാണും മുമ്പെ അവൻ എന്നെ കണ്ടിരുന്നു. Perfect Participle എന്നതിന്റെ മുമ്പിൽ to have എന്ന സഹായക്രിയയുടെ ഭൂതകാലത്തെ വെച്ചാൽ അതിന്റെ രൂപം ജനിക്കുന്നു.

First Future ഒന്നാം ഭാവി വരുവാനുള്ളതിനെ അറിയിക്കുന്നു: He will come അവൻ വരും. അതിന്റെ രൂപം shall, will * എന്ന സഹായക്രിയകളുടെ വൎത്തമാനം Infinitive എന്നതിന്റെ മുമ്പിൽ വെക്കുന്നതിനാൽ വരും.

Second Future രണ്ടാം ഭാവി ഇനി സംഭവിപ്പാനുള്ള രണ്ടു കാൎയ്യങ്ങളിൽ ഒന്നാമതിനെ (മുമ്പെ സംഭവിക്കുന്നതിനെ) കുറിക്കുന്നു: I shall have finished my task before he will begin his അവൻ തന്റെ പാഠത്തെ തുടങ്ങുമ്മുമ്പെ ഞാൻ എന്റേതിനെ തീൎത്തിരിക്കും. Perfect Infinitive ഭൂതഭാവരൂപം എന്നതിന്റെ മുമ്പിൽ shall, will * എന്ന സഹായക്രിയകളുടെ വൎത്തമാനത്തെ വെച്ചാൽ അതിന്റെ രൂപം ജനിക്കുന്നു.

| | |
|---|---|
| ൫. Person പുരുഷൻ | എന്നിവയെ പ്രഥമയിൽ |
| ൬. Number വചനം | കാണും. |

---

* In the First Person, simply, *shall* fortells;
In *will*, a threat or else a promise dwells;
*Shall* in the Second and the Third does threat;
*Will* simply then foretells the Future feat.

മൂന്നു രൂപങ്ങളിൽ മാത്രം ക്രിയാപദം അന്തംകൊണ്ടു അവറെറ കാണിക്കുന്നു. വൎത്തമാനകാലം ഏകവചനത്തിൽ രണ്ടാം പുരുഷന്നു est or st എന്നും മൂന്നാം പുരുഷനിൽ s or eth എന്നും, അന്തം ഉണ്ടാകും: Thou lovest he loves or loveth. ഭൂതകാലത്തിൽ രണ്ടാം പുരുഷൻ ഏകവചനത്തിൽ st എന്ന അന്തം ഉണ്ടാകും: Thou lovedst.

## "Have" എന്ന സഹായക്രിയയുടെ രൂപം

### Indicative Mood.

**Present Tense.**

| *Singular*: | *Plural*: |
|---|---|
| 1. I have എനിക്കുണ്ടു. | 1. We have ഞങ്ങൾക്കുണ്ടു. |
| 2. Thou hast* | 2. You have |
| 3. He has or hath | 3. they have |

**Past Tense.**

| | |
|---|---|
| 1. I had എനിക്കുണ്ടായി | 1. We had ഞങ്ങൾക്കുണ്ടായി |
| 2. Thou hadst | 2. You had |
| 3. He had | 3. They had |

**Perfect Tense.**

| | |
|---|---|
| 1. I have had എനിക്കുണ്ടായിരിക്കുന്നു. | 1. We have had |
| 2. Thou hast had | 2. You have had |
| 3. He has had | 3. They have had |

**Pluperfect Tense.**

| | |
|---|---|
| 1. I had had എനിക്കുണ്ടായിരുന്നു. | 1. We had had |
| 2. Thou hadst had | 2. You had had |
| 3. He has had | 3. They had had |

---

* Hast, has had മുതലായ രൂപങ്ങളിൽ ve ലോപിച്ചു പോയി ha(ve)st ha(ve)s &c.

### I. Futuro.

| *Singular:* | *Plural:* |
| --- | --- |
| 1. I shall havo എനിക്കുണ്ടാകും. | 1. We shall havo. |
| 2. Thou wilt havo | 2. You will have |
| 3. He will have | 3. Thoy will havo |

### II. Future.

| | |
| --- | --- |
| 1. I shall havo had എനിക്കുണ്ടാകുമായിരിക്കും. | 1. Wo shall havo had |
| 2. Thou wilt havo had | 2. You will have had |
| 3. He will havo had | 3. Thoy will havo had |

**Infinitive:** To have { നിണക്കുണ്ടാക. / നിങ്ങൾക്കുണ്ടാക. } **Imperative:** Have { ഉണ്ടാക / ഉണ്ടാകുക }

## Participles.

Imperfect: Having ഉള്ള. Perfect; Had ഉണ്ടായ.

## Conjugation of the Verb "to be".

## Indicative Mood.

### Present Tense.

| *Singular:* | *Plural:* |
| --- | --- |
| 1. I am ഞാൻ ആകുന്നു. | 1. We are |
| 2. Thou art | 2. You aro |
| 3. He is | 3. Thoy are |

### Past Tense.

| | |
| --- | --- |
| 1. I was ഞാൻ ആയി | 1. We were |
| 2. Thou wast | 2. You wero |
| 3. He was | 3. They were |

### Perfect Tense.

| | |
| --- | --- |
| 1. I have been ഞാൻ ആയിരിക്കുന്നു. | 1. We have been |
| 2. Thou hast been | 2. You have been |
| 3. He has been | 3. They have been |

### Pluperfect.

| | |
|---|---|
| 1. I had been ഞാൻ ആയിരുന്നു. | 1. We had been |
| 2. Thou hadst been | 2. You had been |
| 3. He had been | 3. They had been |

### I. Future.

| | |
|---|---|
| 1. I shall be ഞാൻ ആകും. | 1. We shall be |
| 2. Thou wilt be | 2. You will be |
| 3. He will be | 3. They will be |

### II. Future.

| | |
|---|---|
| 1. I shall have been ഞാൻ ആയിരിക്കും. | 1. We shall have been |
| 2. Thou wilt have been | 2. You will have been |
| 3. He will have been | 3. They will have been |

**Imperative:** Be { ആക. / ആകവിൻ. } **Infinitive:** To be ആക, ആകുക.

### Participles.

**Imperfect:** Being ആകുന്ന. **Perfect:** Been ആയ.

## Conditional Mood സംഭാവന.

### Present.

| | |
|---|---|
| 1. If I be ഞാൻ ആകുന്നെങ്കിൽ. | 1. If we be |
| 2. If thou be (ആയാൽ) | 2. If you be |
| 3. If he be | 3. If they be |

### Past.

| | |
|---|---|
| 1. If I were ഞാൻ ആയാൽ. | 1. If we were |
| 2. If thou wert * | 2. If you were |
| 3. If he were | 3. If they were |

### Perfect.

| | |
|---|---|
| 1. If I have been ഞാൻ ആയിരിക്കുന്നെങ്കിൽ. | 1. If we have been |
| 2. If thou have been | 2. If you have been |
| 3. If he have been | 3. If they have been |

* Wert എന്ന രൂപത്തിലല്ലാതെ Conditional Mood പുരുഷവചനങ്ങൾക്കൊണ്ടു രൂപഭേദം കാണിക്കുന്നില്ല.

### Pluperfect.

| | |
|---|---|
| 1. If I had been ഞാൻ ആയിരുന്നാൽ. | 1. If we had been |
| 2. If thou had been ആയിരുന്നെങ്കിൽ. | 2. If you had been |
| 3. If he had been | 3. If they had been |

### I. Future.

| | |
|---|---|
| 1. If I shall be ഞാൻ ആകിൽ. | 1. If we shall be |
| 2. If thou will be | 2. If you will be |
| 3. If he will be | 3. If they will be |

### II. Future.

| | |
|---|---|
| 1. If I shall have been ഞാനായി | 1. If we shall have been |
| 2. If thou will have been [രിക്കുകിൽ. | 2. If you will have been |
| 3. If he will have been | 3. If they will have been |

## Conjugation of "Shall & Will" *

### Present.

| | |
|---|---|
| 1. I shall or will ഞാൻ ആം (ചെയ്യാം). | 1. We shall or will |
| 2. Thou shalt or wilt | 2. You shall or will |
| 3. He shall or will | 3. They shall or will |

### Past.

| | |
|---|---|
| 1. I should or would | 1. We should or would |
| 2. Thou shouldst or wouldst | 2. You should or would |
| 3. He should or would | 3. They should or would |

## Conjugation of "Can."

### Present Tense.

| | |
|---|---|
| 1. I can എനിക്കു ആം കഴിയും. | 1. We can |
| 2. Thou canst | 2. You can |
| 3. He can | 3. They can |

---

* Shall എന്നതിന്റെ മൂലാൎത്ഥം വേണ്ടത്, will എന്നതിന്റെ ഇച്ഛപ്പെടുന്നു എന്നത്രെ.

### Past Tense.

| | |
|---|---|
| 1. I could എനിക്ക കഴിഞ്ഞു. | 1. We could |
| 2. Thou couldst | 2. You could |
| 3. He could | 3. They could |

## Conjugation of "May".*

### Present Tense.

| | |
|---|---|
| 1. I may എനിക്ക ആം. | 1. We may |
| 2. Thou mayest | 2. You may |
| 3. He may | 3. They may |

### Past Tense.

| | |
|---|---|
| 1. I might എനിക്ക കഴിഞ്ഞു. | 1. We might |
| 2. Thou mightest | 2. You might |
| 3. He might | 3. They might |

## Conjugation of "Must."

### Present and Past.

| | |
|---|---|
| 1. I must എനിക്ക വേണം. | 1. We must |
| 2. Thou must | 2. You must |
| 3. He must | 3. They must |

## Conjugation of "Ought."

### Present and Past.

| | |
|---|---|
| 1. I ought ഞാൻ വേണ്ടത. | 1. We ought |
| 2. Thou oughtest | 2. You ought |
| 3. He ought | 3. They ought |

**Shall, will, can, may, must, ought** എന്ന ക്രിയകൾക്ക എല്ലാ രൂപങ്ങളുമില്ലായ്കകൊണ്ടു അവക്ക ഊനക്രിയകൾ **Defective Verbs** എന്ന പറയും. **Must, ought** എന്നവററിന്ന വൎത്തമാനത്തിലും ഭൂതത്തിലും രൂപം ഒന്നത്രെ.

* May എന്ന സഹായക്രിയ അനുവാദത്തെയും സാദ്ധ്യത്തെയും കുറിക്കുന്നു: He may come അവന്ന വരാം (അവൻ വരട്ടെ എന്ന അനുവാദമുണ്ടു.) അവൻ വരുമായിരിക്കും. പക്ഷെ നിശ്ചയമില്ല.

## CONJUGATION OF A REGULAR VERB. Ordinary Form.

## സൂത്രക്രിയ. സാധാരണരൂപം.

| TENSE കാലം. | ACTIVE VOICE കൎത്താവിൽക്രിയ. | PASSIVE VOICE കൎമ്മത്തിൽക്രിയ. |
|---|---|---|
| | **Indicative Mood സാധാരണമാതിരി** | |
| **Present** വൎത്തമാനം | I love ഞാൻ സ്നേഹിക്കുന്നു | I am loved ഞാൻ സ്നേഹിക്കപ്പെടുന്നു. |
| **Past** ഭൂതം | I loved ,, സ്നേഹിച്ചു | I was loved ഞാൻ സ്നേഹിക്കപ്പെട്ടു. |
| **Perfect** വൎത്തമാനഭൂതം | I have loved ,, സ്നേഹിച്ചിരിക്കുന്നു | I have been loved ഞാൻ സ്നേഹിക്കപ്പെട്ടിരിക്കുന്നു |
| **Pluperfect** മുൻകഴിഞ്ഞ ഭൂതം | I had loved ,, സ്നേഹിച്ചിരുന്നു | I had been loved ഞാൻ സ്നേഹിക്കപ്പെട്ടിരുന്നു |
| **I. Future** ൧ാം ഭാവി | I shall love ,, സ്നേഹിക്കും | I shall be loved ഞാൻ സ്നേഹിക്കപ്പെടും |
| | Thou wilt love | Thou wilt be loved |
| **II. Future** ൨ാം ഭാവി (ഭൂതഭാവി) | I shall have loved ഞാൻ സ്നേഹിച്ചായിരിക്കും | I shall have been loved ഞാൻ സ്നേഹിക്കപ്പെട്ടായിരിക്കും |
| | Thou wilt have loved | Thou wilt have been loved |

## Imperative Mood വിധി

| | |
|---|---|
| Love സ്നേഹിക്ക — സ്നേഹിപ്പിൻ | Be (thou, you) loved സ്നേഹിക്കപ്പെടുക.-വിൻ |
| Let (me, him, them) love സ്നേഹിക്കട്ടെ | Let (me, him, them) be loved സ്നേഹിക്കപ്പെടട്ടെ |

## Conditional Mood സംഭാവന

| | | |
|---|---|---|
| Present | If I love ഞാൻ സ്നേഹിക്കുന്നെങ്കിൽ | If I be loved ഞാൻ സ്നേഹിക്കപ്പെടുന്നെങ്കിൽ |
| Past | If I loved ഞാൻ സ്നേഹിച്ചെങ്കിൽ | If I were loved ഞാൻ സ്നേഹിക്കപ്പെട്ടെങ്കിൽ |
| Perfect | If I have loved ഞാൻ സ്നേഹിച്ചിരിക്കുന്നെങ്കിൽ | If I have been loved ഞാൻ സ്നേഹിക്കപ്പെട്ടിരിക്കുന്നെങ്കിൽ |
| Pluperfect | If I had loved ഞാൻ സ്നേഹിച്ചിരുന്നെങ്കിൽ | If I had been loved ഞാൻ സ്നേഹിക്കപ്പെട്ടിരുന്നെങ്കിൽ |
| I. Future | If I shall love ഞാൻ സ്നേഹിക്കുകിൽ | If I shall be loved ഞാൻ സ്നേഹിക്കപ്പെടുകിൽ |
| | If thou will love നീ സ്നേഹിച്ചാൽ | If thou will be loved നീ സ്നേഹിക്കപ്പെട്ടാൽ |
| II. Future | If I shall have loved ഞാൻ സ്നേഹിച്ചിരിക്കുകിൽ | If I shall have been loved ഞാൻ സ്നേഹിക്കപ്പെട്ടിരിക്കുകിൽ |
| | If thou will have loved നീ സ്നേഹിച്ചിരുന്നാൽ | If thou will have been loved നീ സ്നേഹിക്കപ്പെട്ടിരുന്നാൽ |

| TENSE കാലം. | ACTIVE VOICE കൎത്താവിൽക്രിയ. | PASSIVE VOICE കൎമ്മത്തിൽക്രിയ. |
|---|---|---|
| | **Potential Mood കഴിവുകാണിക്കുന്ന മാതിരി.** | |
| Present | I may or can love എനിക്കു സ്നേഹിക്കാം | I may or can be loved എനിക്കു സ്നേഹിക്കപ്പെടാം |
| Past and I. Future | I might, could, would or should love { എനിക്കു (ഞാൻ) സ്നേഹിച്ചിരിക്കാം | I might, could, would or should be loved { എനിക്കു (ഞാൻ) സ്നേഹിക്കപ്പെട്ടിരിക്കാം |
| Perfect | I may or can have loved ഞാൻ സ്നേഹിക്കുമായിരിക്കുന്നു | I may or can have been loved ഞാൻ സ്നേഹിക്കപ്പെട്ടുമായിരിക്കുന്നു |
| Pluperfect and II. Future | I might &c. have loved ഞാൻ സ്നേഹിക്കുമായിരുന്നു — രിക്കും | I might &c. have been loved ഞാൻ സ്നേഹിക്കപ്പെട്ടുമായിരുന്നു — രിക്കും |
| | **Infinitive Mood ഭാവരൂപം.** | |
| Present | To love സ്നേഹിക്ക, സ്നേഹിക്കുക | To be loved സ്നേഹിക്കപ്പെടുക |
| Perfect | To have loved സ്നേഹിച്ചിരിക്കുക | To have been loved സ്നേഹിക്കപ്പെട്ടിരിക്കുക |
| | **Participles ക്രിയാനാമവിശേഷണങ്ങൾ.** | |
| Simple | Loving സ്നേഹിക്കുന്ന | Loved (or being loved) സ്നേഹിക്കപ്പെട്ട |
| Compound | Having loved സ്നേഹിച്ചിരുന്ന | Having been loved സ്നേഹിക്കപ്പെട്ടിരിക്കുന്ന |

ഈ സാധാരണരൂപം കൂടാതെ വേറെ രണ്ടു രൂപങ്ങളുമുണ്ടു: ൧. Progressive form ൨. Emphatic form.

൧. Progressive form എന്ന ക്രിയാരൂപം അധികം സമയം നില്ക്കുന്ന ക്രിയയെ കുറിച്ചു to be എന്ന സഹായക്രിയയുടെ പിമ്പിൽ Imperfect Participle വെക്കുന്നതിനാൽ ജനിക്കുന്നു.

## PROGRESSIVE FORM.

### Indicative Mood.

#### Present Tense.

| | | |
|---|---|---|
| 1. I am writing | ഞാൻ എഴുതിക്കൊണ്ടിരിക്കുന്നു | 1. We are writing |
| 2. Thou art writing | | 2. You are writing |
| 3. He is writing | | 3. They are writing |

#### Past Tense.

| | | |
|---|---|---|
| 1. I was writing | ഞാൻ എഴുതിക്കൊണ്ടിരുന്നു. | 1. We were writing |
| 2. Thou wast writing | | 2. You were writing |
| 3. He was writing | | 3. They were writing |

#### Perfect Tense.

| | | |
|---|---|---|
| 1. I have been writing | ഞാൻ എഴുതീട്ടു | 1. We have been writing |
| 2. Thou hast been writing | [ണ്ടായിരുന്നു. | 2. You have been writing |
| 3. He has been writing | | 3. They have been writing |

#### Pluperfect Tense.

| | | |
|---|---|---|
| 1. I had been writing | ഞാൻ എഴുതീട്ടുണ്ടാ | 1. We had been writing |
| 2. Thou hadst been writing | [യിരുന്നു. | 2. You had been writing |
| 3. He had been writing | | 3. They had been writing |

#### I. Future.

| | | |
|---|---|---|
| 1. I shall be writing | ഞാൻ എഴുതിക്കൊ | 1. We shall be writing |
| 2. Thou wilt be writing | [ണ്ടിരിക്കും. | 2. You will be writing |
| 3. He will be writing | | 3. They will be writing |

### II. Future.

1. I shall have been writing ഞാൻ എഴുതീട്ടുണ്ടായിരിക്കും.
2. Thou wilt have been writing
3. He will have been writing

1. We shall have been writing
2. You will have been writing
3. They will have been writing

## Imperative Mood.

Be (thou, you) writing എഴുതിക്കൊണ്ടിരിക്ക.

Let (me, him, us, them) be writing എഴുതിക്കൊണ്ടിരിക്കട്ടെ.

## Infinitive Mood.

To be writing എഴുതിക്കൊണ്ടിരിക്കുക.

To have been writing എഴുതീട്ടുണ്ടായിരിക്കുക.

## Conditional Mood.

### Present Tense.

1. If I be writing ഞാൻ എഴുതിക്കൊണ്ടിരിക്കുന്നെങ്കിൽ.
2. If thou be writing

### Past Tense.

1. If I were writing ഞാൻ എഴുതിക്കൊണ്ടിരുന്നെങ്കിൽ.
2. If thou wert writing

### Perfect Tense.

1. If I have been writing ഞാൻ എഴുതീട്ടുണ്ടായിരിക്കുന്നെങ്കിൽ.
2. If thou have been writing

### Pluperfect Tense.

1. If I had been writing ഞാൻ എഴുതീട്ടുണ്ടായിരുന്നെങ്കിൽ.
2. If thou had been writing

### I. Future.

1. If I shall be writing ഞാൻ എഴുതിക്കൊണ്ടിരിക്കുകിൽ, — രുന്നാൽ.
2. If thou will be writing

II. Future.

1. If I shall have been writing ഞാൻ എഴുതിട്ടുണ്ടായിരിക്ക
2. If thou will have been writing [ യിൽ, — ന്നാൽ.

## Potential Mood.

1. I can (or may) be writing എനിക്ക എഴുതിക്കൊണ്ടിരിക്കാം
2. Thou canst be writing

Past Tense and I. Future.

1. I could &c. be writing ഞാൻ എനിക്ക എഴുതിക്കൊണ്ടിരിക്കാം.
2. Thou couldst be writing

Perfect Tense.

1. I can (or may) have been writing ഞാൻ എഴുതിയായിരിക്കാം.
2. Thou canst have been writing

Pluperfect Tense and II. Future.

1. I could &c. have been writing ഞാൻ, എനിക്ക എഴുതിക്കൊ
2. Thou couldst have been writing [ണ്ടായിരിക്കാം.

൨. Emphatic Form നിഷ്കൃഷ്ടിക്കുന്ന ക്രിയാരൂപം ഭാവരൂപത്തോടെ to do എന്ന സഹായക്രിയയെ ചേൎത്താൽ ഉണ്ടാമ്പുന്നു. അതിന്റെ പ്രയോഗം തീൎച്ചയായി പറയുന്നതിലും ചോദ്യത്തിലും നിഷേധത്തിലും എന്നിങ്ങിനെ മൂന്നു വിധമുള്ളതായിരിക്കുന്നു.

ചോദ്യത്തിൽ പ്രഥമ സഹായക്രിയയുടെ പിമ്പിൽ വരും. നിഷേധത്തിൽ not എന്ന നിഷേധക്രിയാവിശേഷണം സഹായക്രിയയുടെയും മൂലക്രിയയുടെയും നടുവിൽ വരും.

## EMPHATIC FORM നിഷ്കർഷിക്കുന്ന ക്രിയാരൂപം.

### Indicative Mood.

#### Present Tense.

| | |
|---|---|
| 1. I do love ഞാൻ സ്നേഹിക്കുന്നുണ്ടു | 1. We do love |
| 2. Thou dost love | 2. You do love |
| 3. He does or doeth love | 3. They do love |

#### Past Tense.

| | |
|---|---|
| 1. I did love ഞാൻ സ്നേഹിച്ചിട്ടുണ്ടു | 1. We did love |
| 2. Thou didst love | 2. You did love |
| 3. He did love | 3. They did love |

## INTERROGATIVE FORM ചോദ്യക്രിയാരൂപം.

### Indicative Mood

### ACTIVE VOICE.

#### Present Tense.

| | |
|---|---|
| 1. Do I love? ഞാൻ സ്നേഹിക്കുന്നുവൊ? | 1. Do we love? |
| 2. Didst thou love? | 2. Do you love? |
| 3. Doeth or does he love? | 3. Do they love? |

#### Past Tense.

| | |
|---|---|
| 1. Did I love? ഞാൻ സ്നേഹിച്ചുവൊ? | 1. Did we love? |
| 2. Didst thou love? | 2. Did you love? |
| 3. Did he loved? | 3. Did they love? |

#### Perfect Tense.

| | |
|---|---|
| 1. Have I loved? ഞാൻ സ്നേഹിച്ചിരിക്കുന്നുവൊ? | 1. Have we loved? |
| 2. Hast thou loved? | 2. Have you loved? |
| 3. Has he loved? | 3. Have they loved? |

#### Pluperfect Tense.

| | |
|---|---|
| 1. Had I loved? ഞാൻ സ്നേഹിച്ചിരുന്നുവോ? | 1. Had we loved? |
| 2. Hadst thou loved? | 2. Had you loved? |
| 3. Had he loved? | 3. Had they loved? |

### I. Future.

1. Shall I love? ഞാൻ സ്നേഹിക്കുമൊ?
2. Wilt thou love?
3. Will he love?

1. Shall we love?
2. Will you love?
3. Will they love?

### II. Future.

1. Shall I have loved? ഞാൻ സ്നേഹിച്ചാ
2. Wilt thou have loved? [യിരിക്കുമൊ?
3. Will he have loved?

1. Shall we have loved?
2. Will you have loved?
3. Will they have loved?

## PASSIVE VOICE.

### Present Tense.

1. Am I loved? ഞാൻ സ്നേഹിക്കപ്പെടുന്നുവൊ.
2. Art thou loved?
3. Is he loved?

1. Are we loved?
2. Are you loved?
3. Are they loved?

### Past Tense.

1. Was I loved? ഞാൻ സ്നേഹിക്കപ്പെട്ടുവൊ.
2. Wast thou loved?
3. Was he loved?

1. Were we loved?
2. Were you loved?
3. Were they loved?

### Perfect Tense.

1. Have I been loved? ഞാൻ സ്നേഹിക്കപ്പെട്ടിരിക്കുന്നുവൊ?

### Pluperfect Tense.

1. Had I been loved? ഞാൻ സ്നേഹിക്കപ്പെട്ടിരുന്നുവൊ?

### I. Future.

1. Shall I be loved? ഞാൻ സ്നേഹിക്കപ്പെടുമൊ?

### II. Future.

1. Shall I have been loved? ഞാൻ സ്നേഹിക്കപ്പെട്ടായിരിക്കുമൊ?

## NEGATIVE FORM നിഷേധരൂപം.

### Indicative Mood.

#### Present Tense.

1. I do not love ഞാൻ സ്നേഹിക്കുന്നില്ല.
2. Thou dost not love
3. He does not love

1. We do not love
2. You do not love
3. They do not love

#### Past Tense.

1. I did not love ഞാൻ സ്നേഹിച്ചില്ല.
2. Thou didst not love &c.

#### Perfect Tense.

1. I have not loved ഞാൻ സ്നേഹിച്ചിരിക്കുന്നില്ല.
2. Thou hast not loved &c.

#### Pluperfect Tense

1. I had not loved ഞാൻ സ്നേഹിച്ചിരുന്നില്ല.
2. Thou hadst not loved &c.

#### I. Future.

1. I shall not love ഞാൻ സ്നേഹിക്കയില്ല.
2. Thou, wilt not love &c.

#### II. Future.

1. I shall not have loved ഞാൻ സ്നേഹിച്ചിരിക്കയില്ല.
2. Thou wilt not have loved

## NEGATIVE AND INTERROGATIVE FORM നിഷേധചോദ്യക്രിയാരൂപം.

### Indicative Mood.

#### Present Tense.

1. Do I not love? ഞാൻ സ്നേഹിക്കുന്നില്ലയോ?
2. Dost thou not love?
3. Does he not love?

1. Do we not love?
2. Do you not love?
3. Do they not love?

### Past Tense.

1. Did I not love? ഞാൻ സ്നേഹിച്ചില്ലയൊ. Didst thou not love?

### Perfect Tense.

1. Have I not loved? ഞാൻ സ്നേഹിച്ചിരിക്കുന്നില്ലയൊ?

### Pluperfect Tense.

1. Had I not loved? ഞാൻ സ്നേഹിച്ചിരുന്നില്ലയൊ?

### I. Future.

1. Shall I not love? ഞാൻ സ്നേഹിക്കയില്ലയൊ?

### II. Future.

1. Shall I not have loved? ഞാൻ സ്നേഹിച്ചായിരിക്കയില്ലയൊ?

## IRREGULAR VERBS അന്യൂത്രക്രിയകൾ.

Irregular Verbs എന്നവയുടെ Present tense, Past tense & Perfect Participle അറിഞ്ഞാൽ ശേഷമുള്ള എല്ലാ രൂപങ്ങളേയും വരുത്താം. അവ മൂന്നു വിധമുള്ളവ:

എ. ചിലവയിൽ മൂന്നു രൂപങ്ങളും ഒരു പോലെ:

| *Present:* | | *Past:* | *Perfect Participle:* |
|---|---|---|---|
| Burst | പൊട്ടുന്നു | burst | burst |
| Cast | ചാട്ടുന്നു | cast | cast |
| Cost | വിലയാകുന്നു | cost | cost |
| Cut | മുറിക്കുന്നു | cut | cut |
| Hit | കൊള്ളിക്കുന്നു | hit | hit |
| Hurt | ഉപദ്രവിക്കുന്നു | hurt | hurt |
| Let | വിടുന്നു | let | let |
| Put | വെക്കുന്നു | put | put |
| Rid | വിടുവിക്കുന്നു | rid | rid |
| Set | വെക്കുന്നു | set | set |

| *Present:* | | *Past:* | *Perf. Part:* |
|---|---|---|---|
| Shut | പൂട്ടുന്നു | shut | shut |
| Slit | കീറുന്നു | slit | slit |
| Split | ചീന്തുന്നു | split | split |
| Spread | പരത്തുന്നു | spread | spread |
| Sweat | വിയൎക്കുന്നു | sweat | sweat |
| Thrust | ചാട്ടുന്നു | thrust | thrust |

൨. ചിലവയിൽ ആ മൂന്നു രൂപങ്ങളിൽ രണ്ടു ഒരുപോലെ.

| | | | |
|---|---|---|---|
| Abide | പാൎക്കുന്നു | abode | abode |
| Awake | ഉണരുന്നു | awoke or awaked | awaked |
| Beat | അടിക്കുന്നു | beat | beaten |
| Behold | നോക്കുന്നു | Beheld | Beheld |
| Bend | വളെക്കുന്നു | bent | bent |
| Bereave | എടുക്കുന്നു | bereft | bereft |
| Beseech | അപേക്ഷിക്കുന്നു | besought | besought |
| Bind | കെട്ടുന്നു | bound | bound |
| Bleed | ചോര ഒഴുകുന്നു | bled | bled |
| Bless | അനുഗ്രഹിക്കുന്നു | blest | blest |
| Breed | പോററുന്നു | bred | bred |
| Bring | കൊണ്ടുവരുന്നു | brought | brought |
| Build | പണിയുന്നു | built | built |
| Burn | ചുടുന്നു | burnt | burnt |
| Buy | മേടിക്കുന്നു | bought | bought |
| Catch | പിടിക്കുന്നു | caught | caught |
| Cling | പററിയിരിക്കുന്നു | clung | clung |
| Come | വരുന്നു | came | come |
| Creep | ഇഴയുന്നു | crept | crept |
| Crow | കൂകുന്നു | crew | crew |
| Curse | ശപിക്കുന്നു | curst or cursed | curst |

| Present: | | Past: | Perf. Part. |
|---|---|---|---|
| Deal | വ്യാപാരം ചെയ്യുന്നു | dealt | dealt |
| Dig | കിളക്കുന്നു | dug or digged | dug |
| Feed | തീററുന്നു | fed | fed |
| Feel | സ്പർശിക്കുന്നു | felt | felt |
| Fight | പോരാടുന്നു | fought | fought |
| Find | കണ്ടെത്തുന്നു | found | found |
| Flee | ഓടിപ്പോകുന്നു | fled | fled |
| Fling | എറിയുന്നു | flung | flung |
| Get | കിട്ടുന്നു | got | got |
| Grind | പൊടിക്കുന്നു | ground | ground |
| Hang | തൂങ്ങുന്നു | hung or hanged | hung or hanged |
| Hear | കേൾക്കുന്നു | heard | heard |
| Hold | പിടിക്കുന്നു | held | held |
| Keep | പിടിക്കുന്നു, സൂക്ഷിക്കുന്നു | kept | kept |
| Knit | പിന്നുന്നു | knit or knitted | knit or knitted |
| Lay | ഇടുന്നു | laid | laid |
| Lead | നടത്തുന്നു | led | led |
| Leave | വിടുന്നു | left | left |
| Lend | കടം കൊടുക്കുന്നു | lent | lent |
| Load | ചുമത്തുന്നു | loaded | loaded or laden |
| Lose | കളയുന്നു | lost | lost |
| Make | ഉണ്ടാക്കുന്നു | made | made |
| Meet | എതിരേല്ക്കുന്നു | met | met |
| Pay | പണം കൊടുക്കുന്നു | paid | paid |
| Read | വായിക്കുന്നു | read | read |
| Rend | കീറുന്നു | rent | rent |
| Run | ഓടുന്നു | ran | run |
| Saw | ഈരുന്നു | sawed | sawed or sawn |
| Say | പറയുന്നു | said | said |
| Seek | അന്വേഷിക്കുന്നു | sought | sought |

| *Present:* | | *Past:* | *Perf. Part:* |
|---|---|---|---|
| Sell | വില്ക്കുന്നു | sold | sold |
| Send | അയക്കുന്നു | sent | sent |
| Shine | പ്രകാശിക്കുന്നു | shone | shone |
| Shoe | ലാടം കെട്ടുന്നു | shod | shod |
| Shoot | വെടിവെക്കുന്നു | shot | shot |
| Sit | ഇരിക്കുന്നു | sat | sat |
| Sleep | ഉറങ്ങുന്നു | slept | slept |
| Slide | നിരങ്ങുന്നു | slid | slid |
| Sling | എറിയുന്നു | slung | slung |
| Spend | ചിലവാക്കുന്നു | spent | spent |
| Spill | തെറിക്കുന്നു | spilt | spilt |
| Stand | നില്ക്കുന്നു | stood | stood |
| Stick | ഉറച്ചു നില്ക്കുന്നു | stuck | stuck |
| Sting | കുത്തുന്നു | stung | stung |
| Strike | അടിക്കുന്നു | struck | struck or stricken |
| Swing | ആടുന്നു | swung | swung |
| Teach | പഠിപ്പിക്കുന്നു | taught | taught |
| Tell | പറയുന്നു | told | told |
| Think | വിചാരിക്കുന്നു | thought | thought |
| Weep | കരയുന്നു | wept | wept |
| Win | നേടുന്നു | won | won |
| Wind | തിരിക്കുന്നു | wound | wound |
| Wring | പിഴിയുന്നു | wrung | wrung |

൩. മറെറ ചില ക്രിയകളിൽ മൂന്നു രൂപങ്ങളും വെവ്വേറെ ആയിരിക്കുന്നു.

| | | | |
|---|---|---|---|
| Arise | എഴുനില്ക്കുന്നു | arose | arisen |
| Bear | വഹിക്കുന്നു | bore or bare | borne |
| Bear | പെറുന്നു | bore or bare | born |
| Begin | തുടങ്ങുന്നു | began | begun |

| *Present:* | | *Past:* | *Perf. Part:* |
|---|---|---|---|
| Bid | കല്പിക്കുന്നു | bid, bade | bidden |
| Bite | കടിക്കുന്നു | bit | bitten or bit |
| Blow | ഊതുന്നു | blew | blown |
| Break | പൊട്ടിക്കുന്നു | broke | broken |
| Chide | ശാസിക്കുന്നു | chid | chidden |
| Choose | തെരിഞ്ഞെടുക്കുന്നു | chose | chosen |
| Cleave | കീറുന്നു | cleft, clove | cleft, cloven |
| Clothe | ഉടുക്കുന്നു | clothed | clad or clothed |
| Dare | ധൈൎയ്യപ്പെടുന്നു | durst | dared |
| Do | ചെയ്യുന്നു | did | done |
| Draw | വലിക്കുന്നു | drew | drawn |
| Dress | ഉടുക്കുന്നു | dressed | drest |
| Drink | കുടിക്കുന്നു | drank | drunk |
| Drive | തെളിക്കുന്നു | drove | driven |
| Eat | തിന്നുന്നു | ate | eaten |
| Fall | വീഴുന്നു | fell | fallen |
| Fly | പറക്കുന്നു | flew | flown |
| Forsake | ഉപേക്ഷിക്കുന്നു | forsook | forsaken |
| Freeze | ശീതത്താൽ ഉറക്കുന്നു | froze | frozen |
| Give | കൊടുക്കുന്നു | gave | given |
| Grave | കൊത്തുന്നു | graved | graven |
| Grow | വളരുന്നു | grew | grown |
| Hew | വെട്ടുന്നു | hewed | hewn |
| Hide | ഒളിക്കുന്നു | hid | hidden |
| Know | അറിയുന്നു | knew | known |
| Lie | കിടക്കുന്നു | lay | lain |
| Mow | ചെത്തുന്നു | mowed | mown |
| Ride | കയറിപോകുന്നു | rode | ridden |
| Ring | മണിമുട്ടുന്നു | rang | rung |
| Rise | എഴുനീല്ക്കുന്നു | rose | risen |

| | *Present:* | *Past:* | *Perf. Part:* |
|---|---|---|---|
| See | കാണുന്നു | saw | seen |
| Sew | തുന്നുന്നു | sewed | sewn |
| Shake | ഇളക്കുന്നു | shook | shaken |
| Shave. | ക്ഷൌരം ചെയ്യുന്നു | shaved | shaven |
| Shear | കത്രിക്കുന്നു | sheared | shorn or sheared |
| Show | കാണിക്കുന്നു | showed | shown |
| Shrink | ഞെട്ടുന്നു | shrank | shrunk |
| Sing | പാടുന്നു | sang | sung |
| Sink | ആഴുന്നു | sank | sunk |
| Slay | കൊല്ലുന്നു | slew | slain |
| Slink | ഒളിച്ചുപോകുന്നു | slank | slunk |
| Smite | അടിക്കുന്നു | smote | smitten |
| Sow | വിതക്കുന്നു | sowed | sown or sowed |
| Speak | പറയുന്നു | spoke | spoken |
| Spin | നൂല്ക്കുന്നു | span | spun |
| Spit | തുപ്പുന്നു | spat | spit |
| Spring | മുളക്കുന്നു | sprang | sprung |
| Steal | കക്കുന്നു | stole | stolen |
| Stink | നാറുന്നു | stank | stunk |
| Stride | നീളെ നടക്കുന്നു | strode | stridden |
| Strive | ഉത്സാഹിക്കുന്നു | strove | striven |
| Strow | ചിതറുന്നു | strowed | strown |
| Swear | ആണയിടുന്നു | swore | sworn |
| Swell | വീങ്ങുന്നു | swelled | swollen or swelled |
| Swim | നീന്തുന്നു | swam | swum |
| Take | എടുക്കുന്നു | took | taken |
| Tear | കീറുന്നു | tore | torn |
| Thrive | സാധിക്കുന്നു | throve | thriven |
| Throw | ചാടുന്നു | threw | thrown |
| Tread | ചവിട്ടുന്നു | trod | trodden |

| *Present:* | | *Past:* | *Perf. Part:* |
|---|---|---|---|
| **Wax** | വളരുന്നു | **waxed** | **waxen** |
| **Wear** | ധരിക്കുന്നു | **wore** | **worn** |
| **Weave** | നെയ്യുന്നു | **wove** | **woven** |
| **Write** | എഴുതുന്നു | **wrote** | **written** |

## 6. ADVERB. ക്രിയാവിശേഷണം.

**Adverb** എന്നത നാമത്തെ അല്ല വിശേഷണത്തെ അത്രെ വിശേഷിക്കുന്ന ഒരു പദം ആകുന്നു. വിശേഷണങ്ങൾ ൩ വിധമുള്ളവ: ൧ ക്രിയ ൨ നാമ വിശേഷണം ൩ ക്രിയാവിശേഷണം; ആകയാൽ ക്രിയാവിശേഷണം **Adverb** എന്നത ക്രിയയെയും നാമവിശേഷണത്തെയും, വേറെ ക്രിയാവിശേഷണത്തെയും വിശേഷിക്കുന്നു: **He reads** *well* അവൻ നല്ലവണ്ണം വായിക്കുന്നു. **This mango is** *very* **sweet** ഈ മാങ്ങ എത്രയും മധുരമുള്ളതാകുന്നു. **He reads** *very* **well** അവൻ എത്രയും നല്ലവണ്ണം വായിക്കുന്നു.

**Adverbs** എന്നവറ്റെ വിഭാഗിക്കുന്നത സാധാരണമായി ഇപ്രകാരം:

൧. **TIME** സമയത്തെ കുറിക്കുന്നവ: **now** ഇപ്പോൾ, **always** എപ്പോഴും, **soon** വേഗം.

൨. **PLACE** സ്ഥലത്തെ " : **here** ഇവിടെ, **whence** എവിടെ നിന്നു, **forward** മുന്നോട്ടു.

൩. **ORDER** ക്രമത്തെ " : **firstly** ഒന്നാമത, **secondly** രണ്ടാമത്, **lastly, finally** ഒടുക്കത്ത.

൪. **QUALITY** ഗുണത്തെ " : **so, thus** ഇപ്രകാരം, **ably** ശേഷിയൊടെ, **well** നല്ലവണ്ണം.

൫. **QUANTITY** എണ്ണത്തെ " : **twice** രണ്ടു പ്രാവിശ്യം, **abundantly** പെരുത്ത്, **much** അധികം.

൬. **MOOD** മാതിരിയെ " : **yes** ഉവ്വ, **certainly, truly** നിശ്ചയമായി, **no, not** ഇല്ല.

ചില പദങ്ങൾ നാമവിശേഷണവും ക്രിയാവിശേഷണവുമായി വരും. ഉം little ചെറിയ അല്പം less, least; much പെരുത്ത, ill വിടക്ക, only മാത്രം (ഏകം) അവയെ ചേൎച്ചകൊണ്ടു തിരിച്ചറിയുന്നു. ചില പ്പോൾ നാമവിശേഷണങ്ങൾ ക്രിയാവിശേഷണങ്ങൾക്ക പകരം നില്ക്കും എന്നാലും അവയെ തിരിച്ചറിവോടെ പ്രയോഗിക്കേണം. പല ക്രിയാവിശേഷണങ്ങൾ നാമവിശേഷണങ്ങളോടു ly എന്ന അന്തത്തെ ചേൎക്കുന്നതിനാൽ ഉത്ഭവിച്ചു വരുന്നു. wise ബുദ്ധിയുള്ള wisely ബുദ്ധിയോടെ; quick വേഗമുള്ള quickly വേഗം; true സത്യമുള്ള truly സത്യമായി; diligent ഉത്സാഹമുള്ള. diligently ഉത്സാഹത്തോടെ മുതലായവ

ക്രിയാവിശേഷണത്തിന്നു നാമവിശേഷണം പോലെയുള്ള രൂപഭേദമുണ്ടു: 3 degrees of comparison.

| *Positive:* | *Comparative:* | *Superlative:* |
|---|---|---|
| Soon വേഗം | sooner | soonest |
| Often പലപ്പോഴും | oftener | oftenest |
| Beautifully വിശേഷമായി | more beautifully | most beautifully |

## 7. .PREPOSITION. മുൻവെക്കുന്ന അവ്യയം.

Preposition എന്നത നാമത്തിന്റെ മുമ്പിൽനിന്നു, അതിന്നു വാചകത്തിലെ വേറെ പദത്തോടുള്ള സംബന്ധത്തെ കാണിക്കുന്ന ഒരു പദമാകുന്നു. മലയാളത്തിൽ അതിനെ സാധാരണമായി വിഭക്തികൊണ്ടു ചെയ്യും: The name *of* this boy is Ramen ഈ കുട്ടിയുടെ പേർ രാമനത്രെ. He came *with* me അവൻ എന്നോടു കൂടെ വന്നു.

## ഇങ്ക്ലീഷിലെ മുഖ്യമായ Prepositions ആവിത:

**About** ചുററും, കുറിച്ചു
**Above** മേലെ, മീതെ
**According to** പ്രകാരം, പോലെ
**Across** കുറുകെ, ഇൽകൂടെ
**After** പിന്നെ, പോലെ
**Against** നേരെ, പ്രതി
**Along** കൂടെ, നിളത്തിൽ കൂടി
**Amid, amidst** നടുവിൽ, മദ്ധ്യേ
**Among, amongst** ഉള്ളിൽ, ഇടയിൽ
**Around** ചുററും, എല്ലാ ഭാഗത്തും
**At** അടുക്കൽ ഇൽ, കൊണ്ടു
**Athwart** കുറുകെ
**Before** മുമ്പെ, മുമ്പിൽ, മുമ്പാകെ
**Behind** പിന്നിൽ, പിന്നാലെ
**Below** കീഴെ, താഴെ, അടിയിൽ
**Beneath** അടിയിൽ, കീഴെ
**Beside, besides** അരികെ, കൂടാതെ
**Between, betwixt** നടുവിൽ തമ്മിൽ
**Beyond** അപ്പുറം, അക്കരെ, അതി, [മേലെ
**By** ആൽ, ഇൽ, കൊണ്ടു, മൂലമായി
**Concerning** കുറിച്ചു, സംബന്ധിച്ചു
**During** സമയത്ത, ഇടയിൽ
**Except** / **Excepting** } ഒഴികെ, അല്ലാതെ
**For** പകരം, വേണ്ടി, നിമിത്തം
**From** ഇൽനിന്നു, തുടങ്ങി, ആൽ
**In** ഇൽ; അകത്ത

**Into** ഇലെക്ക
**Instead of** പകരം
**Near** സമീപം
**Nigh** അടുക്കൽ, അരികെ
**Notwithstanding** എന്നാലും, കൂടാ [കാതെ
**Of** ഇൻെറ, ഉടെ, ഇൽനിന്നു
**On** മേലെ, മീതെ, ഇൽ
**Out of** ഇൽനിന്നു, കൊണ്ടു
**Over** മേലെ അക്കരെ, അധി
**Regarding** / **Respecting** } കുറിച്ചു, സംബന്ധിച്ചു
**Save** കൂടാതെ, ഒഴികെ
**Since** അത് മുതൽ, തുടങ്ങി
**Through** ഊടെ മുഖാന്തരം
**Throughout** എങ്ങും
**To** ക്കു, ഇന്നു, ക്കായി, ഇലെക്ക, ഓ [ളം, വരെ
**Touching** തൊട്ടു കുറിച്ചു
**Towards** നേരെ, ചൊവ്വെ, ഇലെക്ക
**Upwards** മേലൊട്ടു, മീതെ
**Under** കീഴെ, കുറയ
**Underneath** കീഴെ, അടിയിൽ
**Unto** വരെ, ഓളം, അടുക്കെ, ക്ക്, [ന്നു, ഇലെക്ക്
**Upon** മേലെ, ഇൽ, മീതെ
**With** കൂടി, ഒന്നിച്ചു, അടുക്കൽ
**Within** അകത്ത്, ഉള്ളിൽ
**Without** പുറത്ത്, കൂടാതെ, ഒഴികെ

ചിലപ്പോൾ രണ്ടു മൂന്നു പദങ്ങൾ ഒരുത്ഥമായി Preposition എന്നത് പോലെ വന്നാൽ അതിന്നു Prepositional Phrase എന്നു പേർ പറയും: For the sake of നിമിത്തം, വിചാരിച്ചു; on account of വേണ്ടി, നിമിത്തം മുതലായവ തന്നെ.

ചില Prepositions പിന്തുടരുന്ന കൎമ്മം കൂടാതെയും നില്ക്കും. ഇങ്ങിനെ ആയാൽ അവയെ ക്രിയാവിശേഷണങ്ങളെ പോലെ വിചാരിക്കേണം: He goes about അവൻ ചുററി നടക്കുന്നു; she looked behind അവൾ പിന്നാട്ടു നോക്കി.

## 8. CONJUNCTION. യോജിപ്പിക്കുന്ന അവ്യയം

Conjunctions എന്ന പദങ്ങൾ വാചകങ്ങളെയും, വാചകങ്ങളുടെ അംശങ്ങളെയും യോജിപ്പിക്കുന്നു: He sang and I read അവൻ പാടുകയും ഞാൻ വായിക്കുകയും ചെയ്തു.

Prepositions, Conjunctions എന്നീ രണ്ടു വക പദങ്ങളെ തിരിച്ചറിവാന്നായിട്ടു അധികം പഠിപ്പില്ലാത്തവൎക്ക ചിലപ്പോൾ പ്രയാസം തോന്നും എങ്കിലും നല്ലവണ്ണം സൂക്ഷിച്ചാൽ സംശയം വേഗം തീരും. Preposition എന്നത് പിന്തുടരുന്ന നാമത്തെ കൎമ്മമായി ഭരിച്ചു അതിനെ ആ വാചകത്തിലെ വേറെ പദത്തോടു സംബന്ധിക്കുന്നു. Conjunction അങ്ങിനെ അല്ല, അത് കൎമ്മത്തെ ഭരിക്കാതെ വെവ്വേറെയുള്ള വാചകങ്ങളെ തമ്മിൽ യോജിപ്പിക്കുന്നു. ചിലപ്പോൾ അത് വെറും പദങ്ങളെ ചേൎക്കുന്നു എന്നു തോന്നിയാലും അവ അസ്പഷ്ടമായ വാചകങ്ങളാകുന്നു എന്നു

വിചാരമുള്ളവൻ എളുപ്പത്തിൽ കാണും: Rámen *and* Krishṇen came just now എന്ന ഉദാഹരണത്തിൽ രണ്ടു തികഞ്ഞ വാചകങ്ങൾ യോജിച്ചിരിക്കുന്നു അതായ്തു: Rámen came just now; Krishṇen came just now.

Conjunctions വാചകങ്ങളെ യോജിപ്പിക്കുന്നത് കൂടാതെ അവയുടെ അൎത്ഥത്തെയും തമ്മിൽ ചേൎക്കുന്നെങ്കിൽ അവെക്ക് Copulative Conjunctions എന്നും അൎത്ഥത്തെ വേർ തിരിച്ചാൽ Disjunctive Conjunctions എന്നും പേർ പറയും.

മുഖ്യമായ Conjunctions ആവിത:

| | |
|---|---|
| After പിന്നെ, ശേഷം | Neither രണ്ടുമല്ല. |
| Also ഉം കൂടെ, അത്രയുമല്ല, | Not അതുമില്ല. |
| And ഉം | Notwithstanding എന്നാലും |
| Although ആയാലും, എന്നിട്ടും | Or ഒ — ഒ, എങ്കിലും എങ്കിലും, [അല്ലെങ്കിൽ |
| As പോലെ, പ്രകാരം, കൊണ്ടു | Still എന്നിട്ടും |
| Because കൊണ്ടു, ഹേതുവായി | Than കാൾ |
| Before മുമ്പെ | That എന്നു, എന്നതിന്നു |
| Both എന്നിരണ്ടു | Though ആയാലും |
| But എങ്കിലും | Unless (if not) ഇല്ലാഞ്ഞാൽ, [കൂടാതെ |
| Either ഒ — ഒ, രണ്ടിൽഒന്നു | Untill വരെ |
| Ere മുമ്പിൽ | When പോൾ |
| Except കൂടാതെ, അല്ലാതെ | Whence എവിടെനിന്നു |
| Further പിന്നെ | Whenever എപ്പോഴെങ്കിലും |
| However എന്നാലും, എന്നിട്ടും | Where എവിടെ |
| If എങ്കിൽ, ആൽ | Whether ഒ, എന്നു |
| Lest (that not) ആകാതിരിക്കേണ്ടതിന്നു | Whilst അപ്പോൾ, ആ സമ[യത്ത |
| Likewise അപ്രകാരം | Whither എവിടെക്കു |
| Moreover അതു കൂടാതെ | Yet എന്നിട്ടും എന്നാലും |

When, wherefore മുതലായ പദങ്ങൾ വാചകങ്ങളെ യോജിപ്പിക്കുന്നത കൂടാതെ സമയത്തെ കുറിക്കയും ചെയ്യുന്നു. അതകൊണ്ടു അവറ്റെ Conjunctions എന്നവയോടും Adverbs എന്നവയോടും ചേൎക്കാം: He came *when* I went ഞാൻ പോകുമ്പോൾ അവൻ വന്നു.

രണ്ടു മൂന്നു പദങ്ങൾ ഒന്നായി ചേൎന്നു Conjunction പോലെ നിന്നാൽ അതിന്നു Compound Conjunction എന്നും Conjunctional Phrase എന്നും പറയും: as if എന്നപോലെ; as soon as ഉടനെ; in as much as കൊണ്ടു, മുതലായവ തന്നെ.

## 9. INTERJECTION. അനുകരണശബ്ദം.

Interjection എന്നത് പെട്ടന്നു അനുഭവിച്ചു വരുന്നതിനെ കുറിക്കുന്ന ഒരു ശബ്ദം ആകുന്നു. അത് തികഞ്ഞ വിചാരത്തെ അറിയിക്കായ്ക്കകൊണ്ടു അതിന്നു വാചകത്തിലെ വേറെ പദത്തോടു സംബന്ധമില്ല.

Interjections കുറിക്കുന്ന അനുഭവങ്ങളെ പോലെ അവറ്റെ വെവ്വേറെയുള്ള പ്രകാരം വിഭാഗിക്കാം.

| | | |
|---|---|---|
| ൧. ആശ്ചൎയ്യം കുറിക്കുന്നവ | : | O! Ha! Heigh! Strange! Sook! |
| ൨. സങ്കടം | " | : Ah! Alas! Oh! |
| ൩. സന്തോഷം | " | : Hurrah! Hey! Heyday! |
| ൪. സമ്മതം | " | : Bravo! Well done! |
| ൫. നിരസം | " | : O fie! Pooh! Pshaw! Tush! |
| ൬. വിളി | " | : Hallo! Hush! Ho! |

തുടങ്ങിയവ തന്നെ.

യാതൊരു പദം ചേൎച്ച കൂടാതെ പെട്ടന്നു വരുന്ന അനുഭവത്തെ അറിയിച്ചാൽ അതു അനുകരണ ശബ്ദമായി വരും: what! strange! help! mercy! fire! for shame!

# III. SYNTAX.

## വാചകകാണ്ഡം.

തികഞ്ഞ അൎത്ഥം ജനിപ്പാൻ തക്കവണ്ണം പദങ്ങളെ ചേൎത്താൽ വാചകം Sentence ഉണ്ടായി വരും. വാചകത്തിൽ കൎത്താവ Subject, ആഖ്യാതം Predicate സംബന്ധക്രിയ Copula എന്നീ മൂന്ന അംശങ്ങൾ അത്യാവശ്യമുള്ളവ. ആഖ്യാതം പൂൎണ്ണക്രിയയായാൽ സംബന്ധക്രിയ അതിൽ അടങ്ങിയിരിക്കും. ഇങ്ക്ലീഷഭാഷയിൽ മലയാളത്തിൽ എന്ന പോലെ കൎത്താവും ആഖ്യാതവും പൊരുത്തം കൂടാതെ കാണുകയില്ല.

പ്രഥമയാകുന്ന കൎത്താവ സമൂഹനാമമായാൽ അതിനോട അൎത്ഥപ്രകാരം ഏകവചനവും ബഹുവചനവും ചേരും: The council *is* unanimous ആലോചനസഭ ഏകമനസ്സായിരിക്കുന്നു. The council *are* divided in their opinions ആലോചനസഭ തങ്ങളുടെ അഭിപ്രായങ്ങളിൽ ഒക്കുന്നില്ല.

രണ്ടു മൂന്നു നാമങ്ങൾ ചേൎന്ന വന്നാൽ ആഖ്യാതം അൎത്ഥപ്രകാരം ബഹുവചനത്തിലായിരിക്കും: Rámen and Krishnen *are* diligent രാമനും കൃഷ്ണനും ഉത്സാഹമുള്ളവരാകുന്നു. John or James *is* the offender യോഹന്നാനൊ, യാക്കോബൊ കുറക്കാരൻ ആകുന്നു.

ഇങ്ക്ലീഷഭാഷയിൽ സാധാരണമായി പ്രഥമ ക്രിയയുടെ മുമ്പിൽ നില്ക്കുന്നു. എങ്കിലും ചോദ്യത്തിൽ അത ക്രിയയുടെ പിമ്പിലും സഹായക്രിയ ഉണ്ടായാൽ സഹായക്രിയയുടെയും മുഖ്യക്രിയയുടെ നടുവിലും ആയി വരും.

ഒരു വാചകത്തിൽ രണ്ടൊ മൂന്നൊ പ്രഥമകളൊ ആഖ്യാതങ്ങളൊ സമാനാധികരണമായി ചേൎന്നാൽ അതിന്നു Compound Sentence (സന്ധിവാചകം) എന്നു പറയും.

ഒന്നൊ രണ്ടൊ വാചകം മുഖ്യമായ വേറൊന്നിനെ ആശ്രയിച്ചു വന്നാൽ അതിന്നു Complex sentence എന്നു പറയുന്നു.

### ആശ്രിതാധികരണം.

ആശ്രിതാധികരണമായ അംശങ്ങൾ മൂന്നു വിധമായി വിഭാഗിക്കാം ൧. കൎത്താവിനെ ആശ്രയിച്ചു നില്ക്കുന്ന കൎത്തൃവിശേഷണവും ൨. ആഖ്യാതത്താൽ ഭരിക്കപ്പെട്ട കൎമ്മവും ൩. ആഖ്യാത വിശേഷണവും അത്രെ.

മലയാളഭാഷയിൽ സാധാരണമായി വിശേഷണം അതിനെ ഭരിക്കുന്ന പദത്തിന്റെ മുമ്പിലും ഇങ്ക്ലീഷഭാഷയിൽ അത പലപ്പോഴും അതിന്റെ പിമ്പിലും നില്ക്കയാൽ ഭാഷാന്തരത്തിൽ വാചകങ്ങളെ കവിഴ്ത്തി വെപ്പാൻ സംഗതി വരുന്നു.

### നാമപദം.

പ്രഥമ വിഭക്തി കൎത്താവായി നില്ക്കുന്നത അല്ലാതെ Participle എന്നതിനോടു കൂടെ വേറെ ചേൎച്ച കൂടാതെ നില്ക്കും എന്നാൽ അതിന്നു Nominative absolute എന്നു പേർ: The wind being favorable, we set sail കാററ നന്നാകയാൽ നാം കപ്പലിന്നു പായി കൊടുത്തു.

Nominative Case സംബോധന ആയാൽ അതിന്നു Vocative എന്നു പറയും.

Objective Case എന്നത സാധാരണമായി കൎമ്മം തന്നെ അത മലയാളത്തിൽ എന്ന പോലെ ദരിക്കുന്ന സകൎമ്മകത്തിന്റെ മുമ്പെ അല്ല പിമ്പിൽ അത്രെ നില്ക്കുന്നു.

Objective Case ചിലപ്പോൾ കൎമ്മം ആകാതെ മലയാളത്തിൽ ആദേശം എന്ന പോലെ സമയം മുതലായതിനെയും കുറിക്കുന്നു: Come this evening ഇന്നു വൈകുന്നേരത്ത് വാ.

കൎമ്മത്തെ to have എന്ന സഹായക്രിയയുടെയും Perfect Participle എന്നതിന്റെയും നടുവിൽ വന്നാൽ ഹേതുക്രിയയെ പോലെയുള്ള അൎത്ഥം ജനിക്കും: Have it done at once അതിനെ ഉടനെ ചെയ്യിക്ക.

ദ്വികൎമ്മകക്രിയകളോട രണ്ട Objects ചേരും. ഒന്നു ആളിന്റെയും മറെറത വസ്തുവിന്റെയും തന്നെ: He taught me geography അവൻ എനിക്ക ഭൂമിശാസ്ത്രം പഠിപ്പിച്ചു.

Possessive Case മലയാള ഭാഷയിൽ ഷഷ്ഠിയെ പോലെ ജനനം, അവകാശം, വിഷയസംബന്ധം എന്നിവററെ കുറിക്കുന്നു: The mother's child അമ്മയുടെ കുട്ടി. The father's house അച്ഛന്റെ വീട. Ramen's breakfast രാമന്റെ തെമേശ.

## പ്രതിസംജ്ഞ.

Pronouns പ്രതിസംജ്ഞകൾ പകരം നില്ക്കുന്ന നാമങ്ങളോട വചന, ലിംഗ, പുരുഷന്മാരിൽ ഒക്കെണം it എന്നത വാചകത്തിൽ കൎത്താവായാൽ മൂന്നു പുരുഷന്മാരോട ഏകവചനത്തിലും ബഹുവചനത്തിലും

ചോദം: It is I അത് ഞാനാകുന്നു Is it you? അത നിങ്ങളാകുന്നുവൊ?

മദ്ധ്യമപുരുഷനിൽ ഇപ്പോൾ സാധാരണമായി ഏകവചനത്തിലും you എന്ന ബഹുവചനരൂപത്തെ പ്രയോഗിക്കുന്നു ബഹുമാനത്തിന്നായി മലയാളത്തിൽ എന്ന പോലെ ഇങ്ക്ലീഷിൽ അത്ര രൂപഭേദങ്ങളില്ല.

The Relative Pronoun സംബന്ധപ്രതിസംജ്ഞ antecedent എന്നതിനോടു വചനലിംഗപുരുഷന്മാരിൽ ഒക്കും അതിന്റെയും ക്രിയയുടെയും നടുവിൽ വേറെ പ്രഥമ ഇല്ലാഞ്ഞാൽ അത് പ്രഥമ തന്നെ. വേറെ പ്രഥമ ഉണ്ടായാൽ Relative ആശ്രിതാധികരണമായി വരും. Superlative എന്നതിന്റെ പിമ്പിൽ Relative വന്നാൽ that എന്നതിനെ എടുക്കേണ്ടിവരും: Solomon was the wisest king that ever lived ശലൊമൊൻ ജീവിച്ച എല്ലാ രാജാക്കന്മാരിൽ ഏററവും ജ്ഞാനമുള്ളവനായിരുന്നു.

Relative Pronoun ചിലപ്പോഴും ലോപിച്ചു പോകും: The man you saw this morning ഇന്ന് രാവിലെ കണ്ട പുരുഷൻ.

ചോദ്യപ്രതിസംജ്ഞകൾ സാധാരണമായി വാചകത്തിന്റെ ആദ്യത്തിൽ നില്ക്കും: Whom do you seek? നിങ്ങൾ ആരെ അന്വേഷിക്കുന്നു?

## നാമവിശേഷണം.

Adjectives നാമവിശേഷണങ്ങൾ എല്ലായ്പ്പോഴും സ്പഷ്ടമെങ്കിലും അസ്പഷ്ടമെങ്കിലും ആയ നാമത്തെ ആശ്രയിച്ചു വരുന്നു. രണ്ടൊ മൂന്നൊ നാമവിശേ

ഷണങ്ങൾ ഒരു നാമത്തെ വിശേഷിക്കുന്നു എങ്കിൽ അതിനെ ഒരിക്കൽ മാത്രം വെപ്പാനാവശ്യം: He was a learned & good man അവൻ വിദ്വാനും ഗുണവാനുമായിരുന്നു. നാമം ഒന്നാം നാമവിശേഷണത്തോടു ചേരുന്നെങ്കിൽ രണ്ടാമതിന്റെ പിമ്പിൽ സാധാരണമായി one, ones നില്ക്കും: He was not only a learned man, but also a good one അവൻ വിദ്വാൻ മാത്രമല്ല നല്ലവനുമായിരുന്നു.

ഒരു നാമവിശേഷണത്തിന്റെ മുമ്പിൽ the എന്ന Definitive article നിന്നാൽ അതൊരു വക സർവ്വനാമം പോലെ വരും. The poor എന്നതിന്നു എല്ലാ ദരിദ്രന്മാർ എന്നുള്ള അർത്ഥമുണ്ടു.

Distributive numeral Adjectives നാമങ്ങളോടു ഏകവചനത്തിൽ മാത്രം ചേരും: Every tree is know by its fruits അതാത മരത്തെ അതിന്റെ ഫലംകൊണ്ടു തിരിച്ചറിയാം.

ക്രിയാപദം.

Passive Voice കർമ്മത്തിൽക്രിയകൊണ്ടു പെരുത്ത ഉപകാര മുണ്ടാകയാൽ ഇങ്ക്ലീഷ ഭാഷയിൽ അതിനെ താല്പൎയ്യമായി പ്രയോഗിക്കുന്നു.

Direct Object (കൂടിയ) ശുദ്ധ സകർമ്മകങ്ങൾക്ക് മാത്രമല്ല Indirect Object (കൂടിയ) അശുദ്ധ സകർമ്മകങ്ങൾക്കും കൂടെ Passive Voice ഉണ്ടാകും. To speak of a Person ഒരു ആളോടു സംസാരിക്ക: The person spoken of ആരെ കുറിച്ചു പറഞ്ഞുവൊ ആ ആൾ.

ഒരു വാചകത്തിൽ രണ്ടു കർമ്മങ്ങളുണ്ടായാൽ ചിലപ്പോൾ രണ്ടു വക Passive Voice ഉണ്ടാകും. ഫ. ശുദ്ധ

കൎമ്മം പ്രഥമയായി വരുന്നത. ൨. അശുദ്ധ കൎമ്മം പ്രഥമയായി വരുന്നത: They took notice of him അവർ അവനെ കൂട്ടാക്കി. ൧. No notice was taken of him ൨. He was taken notice of ഇങ്ങിനെയുള്ള വാചകങ്ങളിൽ ക്രിയയും ശുദ്ധ കൎമ്മവും അൎത്ഥത്തിൽ ഒന്നായി ചേൎന്നിരിക്കകൊണ്ട രണ്ടാം വകയിൽ ശുദ്ധ കൎമ്മം എല്ലാ യ്പോഴും ക്രിയയുടെ പിമ്പിൽ അത്രെ നിന്ന അതിനോട ചേരുന്നു.

അശുദ്ധ കൎമ്മം ശുദ്ധ കൎമ്മത്തിന്റെ മുമ്പിൽ നിന്നാൽ അതിനെ ഭരിക്കുന്ന Preposition അസ്പഷ്ടമായി പോകും: They asked a question of him & they asked him a question അവർ അവനോട ഒന്ന ചോദിച്ചു. They showed a picture to him & they showed him a picture അവർ അവന്നു ഒരു ചിത്രത്തെ കാണിച്ചു.

ഇങ്ക്ലീഷ ക്രിയകൾ തങ്ങളെ ആശ്രയിച്ചു നില്ക്കുന്ന മറ്റെ ക്രിയകളെ Infinitive Mood ഭാവരൂപത്തിൽ അത്രെ ഭരിക്കുന്നത: Learn to do well നല്ലതിനെ ചെയ്വാൻ പഠിക്ക:

Bid ചോദിക്കുന്നു കല്പിക്കുന്നു, dare കഴിയുന്നു, need ആവശ്യപ്പെടുന്നു, make ഉണ്ടാക്കുന്നു, see കാണുന്നു, hear കേൾക്കുന്നു, let വിടുന്നു. shall, will മുതലായ ക്രിയകളുടെ പിമ്പിൽ ഭാവരൂപത്തിന്റെ (sign) അടയാളമാകുന്ന to സാധാരണമായി ലോപിച്ചു പോകും. കൎമ്മത്തിൽ ക്രിയയുടെ ശേഷം മാത്രം അത് കാണാവൂ: I bade him do it ഞാൻ അതിനെ ചെയ്വാനാ

യിട്ട അവനോട കല്പിച്ചു. I heard him say it അവൻ അതിനെ പറഞ്ഞത ഞാൻ കേട്ടു. They were seen to go അവർ പോകുന്നത് കണ്ടു.

ഭാവരൂപം ചിലപ്പോൾ പ്രത്യേകമുള്ള പേരു കൂടാതെ നില്ക്കും: To speak the truth, we are all liable to error നമുക്ക എല്ലാവൎക്കും ഒരു സമയം തെററു വരും എന്നുള്ളത് സത്യം തന്നെ.

Infinitive Present Participle എന്ന രൂപങ്ങൾ മലയാളക്രിയാനാമങ്ങളെ പോലെ പലപ്പോഴും നാമങ്ങൾക്ക പകരം നില്ക്കും: Obedience is better than sacrifice — To obey is better than sacrifice — Obeying is better than sacrifice അനുസരണം (അനുസരിക്കുന്നത) ബലിയെക്കാൾ നല്ലത്.

Participial Noun എന്നതിന്റെ മുമ്പിൽ ഉപപദമൊ അതിന്നു സമമായ വേറെ പദമൊ വന്നാൽ of എന്ന Preposition പിന്തുടരെണം: Much depends on *the* (their) observing *of* this rule ഈ സൂത്രത്തെ പ്രമാണിക്കുന്നത വലിയ കാൎയ്യം തന്നെ.

കാലങ്ങളുടെ പ്രയോഗംകൊണ്ടു 61 — 65 ഭാഗങ്ങളിൽ എഴുതിയ വിവരം നോക്ക.

ഒരു വാചകത്തിൽ അനാവശ്യമായി രണ്ടു കാലങ്ങളെ പ്രയോഗിക്കരുത അൎത്ഥപ്രകാരം അതാവശ്യമായി വന്നാൽ വിരോധമില്ല: I told you, I will come tomorrow നാളെ വരും എന്നു ഞാൻ നിങ്ങളോടു പറഞ്ഞു.

Past Participle, Past tense എന്നവയെ ഒന്നു മറെറതിന്നു പകരം പ്രയോഗിച്ചു കൂടാ: I done എന്നത I did എന്നതിന്നും I have did എന്നത I have done എന്നതിന്നും പകരം പറഞ്ഞു കൂടാ.

## ക്രിയാവിശേഷണം.

ക്രിയാവിശേഷണം നാമവിശേഷണത്തിന്നും നാമവിശേഷണം സാധാരണമായി ക്രിയാവിശേഷണത്തിന്നും പകരം വെക്കരുത.

**Adverbs** സാധാരണമായി ആശ്രയിച്ചു വരുന്ന ക്രിയയുടെയും നാമവിശേഷണത്തിന്റെയും മുമ്പിലൊ കൎമ്മത്തിന്റെ പിമ്പിലൊ നില്ക്കും. സഹായക്രിയ ഉണ്ടായാൽ **Adverbs** അതിന്റെയും മുഖ്യക്രിയയുടെയും നടുവിൽ വരും: **Dearly beloved** എത്രയും പ്രിയമുള്ളൊ **I love him very dearly** ഞാൻ അവനെ പെരുത്ത് സ്നേഹിക്കുന്നു. **It is carelessly written** അതിനെ സൂക്ഷിക്കാതെ എഴുതി

ചോദ്യനിഷേധാദികളിൽ ക്രിയാവിശേഷണം പലപ്പോഴും വാചകത്തിന്റെ ആദിയിൽ വരുന്നു: **How is he?** അവൻ എങ്ങിനെ? **Not now but afterwards** ഇപ്പോളല്ല പിന്നെ. **Perhaps he will agree** പക്ഷെ അവൻ സമ്മതിക്കും.

ഒരു വാചകത്തിൽ രണ്ടു നിഷേധങ്ങൾ വന്നാൽ ഇങ്ക്ലീഷിൽ മലയാളത്തിൽ എന്ന പോലെ സ്ഥാപിതമായ അൎത്ഥം ജനിക്കും: **Nor have I no money** എനിക്ക പണമില്ല എന്നുമല്ല.

## മുൻവെക്കുന്ന അവ്യയം.

മലയാളഭാഷയിൽ **Prepositions** എന്നവററിന്നൊടു ഒക്കുന്ന പദങ്ങൾ ഭരിക്കുന്ന നാമത്തിന്റെ പിമ്പിൽ നിന്നു വെവ്വേറെ വിഭക്തികളോടു ചേരും. ഇങ്ക്ലീഷ

ഭാഷയിൽ അങ്ങിനെ അല്ല Prepositions സാധാരണ മായി ഭരിക്കുന്ന നാമത്തിന്റെ മുമ്പിൽനിന്നു Objective Case മാത്രം ഭരിക്കുന്നുള്ളു: *To whom* much is given, *of him* much shall be required ആൎക്ക അധികം നല്കപ്പെട്ടുവോ അവനോടു അധികം ചോദിക്കും.

സംബന്ധപ്രതിസംജ്ഞാദികളെ ഭരിക്കുന്ന Prepositions പലപ്പോഴും വാചകത്തിന്റെ അവസാനത്തിലും പ്രതിസംജ്ഞ വാചകത്തിന്റെ ആരംഭത്തിലും നില്ക്കും: Whom does it belong to? ഇതു ആൎക്കുള്ളത്?

ഇങ്ക്ലീഷ ഭാഷയിൽ ചിലപ്പോൾ രണ്ടു Prepositions അൎത്ഥത്തിൽ ഒന്നായി ചേൎന്നു കാണാം: From under the table. മേശയുടെ കീഴിൽനിന്നു Over against നേരെ. Till after (sunset).

ചിലപ്പോൾ Prepositions ലോപിച്ചു പോകും: Wait this day week! ഇന്നത്തെ ഈ ആഴ്ച വരെ താമസിക്ക. He was dismissed the service അവനെ പണിയിൽനിന്നു നീക്കിക്കളഞ്ഞു.

ചില ക്രിയകളോടും വേറെ ചില പദങ്ങളോടും പ്രത്യേകമുള്ള Prepositions ചേൎക്കേണ്ടി വരും:

Abound in വഴിയുന്നു (ഒന്നിനെ കൊണ്ടു)

Absent from ഹാജരില്ല

Accede to ഒത്തു വരുന്നു

Accept of കൈക്കൊള്ളുന്നു

Accompanied by കൂടിയ

Accuse of ഒന്നിനെ കൊണ്ടു കുററം പറയുന്നു

Adapted to ഒന്നിന്ന് കൊള്ളുന്ന

Adhere to പററിയിരിക്കുന്നു

Advantage of ഒന്നിനെ കൊണ്ടുള്ളുപകാരം

**Affection for** ഒന്നിനെ പ്രിയം

**Agreeable to** അതിൻ പ്രകാരം

**Alienate from** വേർ പിരിക്കുന്നു

**Alliance with** (ഒരുത്തനോടുള്ള) കൂട്ടു കെട്ടു

**Amazed at** ഒന്നിനെ കൊണ്ടു അതിശയിക്കുന്നു

**Approve of** സമ്മതിക്കുന്നു

**Attend to, upon** ചെവികൊടുക്കുന്നു, ശുശ്രൂഷിക്കുന്നു

**Averse to** ഒന്നിന്നു വിരോധമായി

**Avert from** നീക്കി തടുക്കുന്നു

**Bear with** സഹിക്കുന്നു

**Beg of** യാചിക്കുന്നു

**Bestow upon** ഒന്നിന്നു വേണ്ടി ചിലവാക്കുന്നു

**Blame for** ഒന്നിനെകൊണ്ടു ശാസിക്കുന്നു

**Blush at** ഒന്നിനാൽ ലജ്ജിക്കുന്നു

**Boast of** ഒന്നിനെ കൊണ്ടു പ്രശംസിക്കുന്നു

**Capable of** ഒന്നിനെ കൊണ്ടു കഴിയുന്നു

**Care for** ഒന്നിനെ കൊണ്ടു സൂക്ഷിക്കുന്നു

**Catch at** ഒന്നിൽ പിടിക്കുന്നു

**Coincide with** ഒരു പോലെ വീഴുന്നു

**Compare with, to** ഒന്നിനോടു ഒപ്പിക്കുന്നു

**Comply with** ഒന്നിനെ സമ്മതിക്കുന്നു

**Confide to, in** ഒന്നിൽ ആശ്രയിക്കുന്നു

**Conformable to** അതിൻ പ്രകാരം

**Connect with** ഒന്നിനോടു യോജിപ്പിക്കുന്നു

**Connexion between** തമ്മിലുള്ള ചേർച്ച

**Connive at** കാണാത്ത പ്രകാരം സമ്മതിക്കുന്നു

**Contend with, against** പോരാടുന്നു

**Convince of** ഒന്നിനെകൊണ്ടു ബോധം വരുത്തുന്നു

**Correspond with, to** ഒന്നിനോടു ഒക്കുന്നു

**Couple with** ഒന്നിനോടു ചേർക്കുന്നു

**Deficient in** ഒന്നിൽ കുറവുള്ള

**Demanded of** ആരോടു കല്പിച്ച

Depend upon ഒന്നിനെ ആശ്രയിക്കുന്നു
Destitute of ഒന്നുമില്ലാത്ത
Devolve on, upon ഒന്നിന്റെ മേൽ വരുന്നു
Differ with, from ഒന്നിൽ വേറെ അഭിപ്രായം ഉള്ളതാകുന്നു
Difference between തമ്മിലുള്ള ഭേദം
Dispense with ഒന്നിനെ ഒഴിക്കുന്നു
Depart from ഒന്നിൽനിന്നു തെറ്റുന്നു
Doubt of ഒന്നിനെ കൊണ്ടു സംശയിക്കുന്നു
Easy about ഒന്നിനെ കൊണ്ടു വിചാരമില്ലാത്തത
Engaged in ഒരു പണിയിൽ ഉൾപ്പെട്ടു
Estimated at ഇത്ര വില എന്നു കൂട്ടുന്നു
Except from ഒന്നിൽ കൂടാതെ
Excluded from ചേർക്കാതെ ഒഴിഞ്ഞു
Exclusive of ചേർക്കാതെ ഒഴിഞ്ഞു
Expel from ഒന്നിൽനിന്നു ആട്ടി [illegible]യുന്നു
Expert in ഒന്നിൽ ശേഷിയുള്ള
Exposed to വെയിലത്തു, പുറത്തു വെച്ച
Fit for ഒന്നിന്നു തക്കത
Free from ഒന്നിൽനിന്നു ഒഴിഞ്ഞത
Glad of ഒന്നിനെ കൊണ്ടു സന്തോഷമുള്ള
Good for ഒന്നിന്നു ഒക്കുന്നത
Grieve at, for ഒന്നിനെ കൊണ്ടു ദുഃഖിക്കുന്നു
Guard against ഒന്നിനെ കൊണ്ടു സൂക്ഷിക്ക
Healed of ദീനത്തിൽനിന്നു സൌഖ്യം വന്ന
Hinder from. ഒന്നിൽനിന്നു തടുക്ക
Ignorant of ഒന്നിനെ കൊണ്ടു അറിവില്ലാത്ത
Impose upon വഞ്ചിക്കുന്നു
Independent of സ്വാതന്ത്ര്യമുള്ള
Inseparable from വേർതിരിപ്പാൻ കഴിയാത്തത
Insist upon ഒന്നിൽനിന്നു മാറാതിരിക്കുന്നു
Interfere with ഏർപ്പെടുന്നു
Involve in ഒന്നിൽ കുടുക്കുന്നു

Join with, to ഒന്നോടു ചേരുന്നു
Justification of നീതികരണം
Land at കരയിൽ കിഴിയുന്നു
Long for, after വാഞ്ഛിക്കുന്നു
Mistrustful of അവിശ്വാസമുള്ള
Murmur at, against പിറുപിറുക്കുന്നു
Necessary to ഒന്നിന്ന് ആവശ്യമുള്ള
Need of ഒന്നിനെക്കൊണ്ടുള്ളാവശ്യം
Opposite to ഒന്നിന്നു വിരോധമായ
Overwhelmed with ഒന്നിനാൽ തോററു പോയി
Perceptible to കണ്ടറിയാകുന്ന
Prejudice against പ്രതിപക്ഷം
Prevail over പ്രബലപ്പെടുന്നു
Profit by ഉപകരിക്കുന്നു
Put up with സഹിക്കു....
Questioned on upon ഒന്നിനെ പററു ചോദിക്കപ്പെട്ടു
Reconcile to, with യോജിപ്പിക്കുന്നു
Reckon on, upon ഒന്നിൽ ആശിക്കുന്നു
Reduce to, under താഴ്ത്തുന്നു
Reflect on, upon ചിന്തിക്കുന്നു
Regard to, for അഭിമാനം
Rejoice at സന്തോഷിക്കുന്നു
Rely on, upon ചാരുന്നു
Replete with ഒന്നിനെക്കൊണ്ടു നിറഞ്ഞു
Sensible of ബോധമുള്ള
Similar to തുല്യമായ
Sport with കളിക്കുന്നു
Sympathise with പരതാപപ്പെടുന്നു
Take upon വഹിക്കുന്നു
Taken up with സന്തുഷ്ടിപ്പെട്ട.
Taste for, of ഒന്നിന്നു രസം
Thirst after, for ഒന്നിന്നായി മോഹിക്കുന്നു

Triumph over ജയഘോഷം
Uneasy about അസഹ്യമുള്ള
Versed in പരിചയമുള്ള
Void of ശൂന്യമായ
Want of ഒന്നിനെക്കൊണ്ടുള്ള മുട്ട്
Weep at, for ഒന്നിനെ കൊണ്ട ഒന്നിന്നായി കരയുന്നു
Witness of സാക്ഷി
Worthy of ഒന്നിന്നു യോഗ്യം
Yield to സമ്മതിക്കുന്നു

## യോജിപ്പിക്കുന്ന അവ്യയം.

Conjunctions സാധാരണമായി ക്രിയകളുടെ ഒരു പോലെയുള്ള കാലങ്ങളെയും (Moods) മാതിരികളെയും നാമങ്ങളുടെ ഒരു പോലെയുള്ള വിഭക്തികളെയും യോജിപ്പിക്കുന്നു. അർത്ഥം കൊണ്ടു വെവ്വേറെ കാലങ്ങൾ ആവശ്യമായി വന്നാൽ കാലവും വേറെ: It is was and ever shall be so അതങ്ങിനെ ആയിരിക്കുന്നു ആയിരുന്നു എല്ലായ്പോഴും ആയിരിക്കയും ചെയ്യും.

ചില Conjunctions പ്രത്യേകമുള്ള വേറെ Conjunctions എന്നവയോടു ചേരുന്നു.

| | | |
|---|---|---|
| Though — yet | ഉ॰ | Though deep, yet clear ആഴമുള്ളതെങ്കിലും തെളിവായു. |
| Whether — or | " | Whether he will or not അവന്നു മനസ്സുണ്ടെങ്കിലുമില്ലെങ്കിലും. |
| Neither — nor | " | He will neither eat nor drink അവൻ തിന്നുകയും കുടിക്കയുമില്ല. |
| Either — or | " | I will either send it or bring it ഞാൻ അതിനെ അയക്കുകയൊ കൊണ്ടുവരികയൊ ചെയ്യും. |
| As — as | " | My knife is as good as yours എന്റെ കത്തിയും നിന്റെ കത്തിയും ഒരു പോലെ നന്നു. |

As — so ഉ-ം As is the master so will be the servant യജമാനൻ എങ്ങിനെ അപ്രകാരം ശുശ്രൂഷക്കാരനും ആയിരിക്കും.

So — as " He is not so diligent as his brother അവൻ തന്റെ സഹോദരനോളം ഉത്സാഹമുള്ളവനല്ല.

So — that " I am so tired that I cannot stir ഇളകുവാൻ കഴിയാതവണ്ണം ഞാൻ തളന്നിരിക്കുന്നു.

Both — and " He will come to judge both the quick and the dead അവൻ ജീവികളോടും മരിച്ചവരോടും ന്യായം വിസ്തരിപ്പാൻ വരികയും ചെയ്യും.

Than എന്ന Conjunction സംബന്ധപ്രതിസംജ്ഞയെ ഭരിക്കുന്നത ആശ്ചൎയ്യമായാലും സാധാരണ നടപ്പു തന്നെ: Alfred than whom a greater king never reigned "അൽഫ്രെഡ എന്നവനേക്കാൾ യാതൊരു രാജാവും നല്ലവണ്ണം വാണിട്ടില്ല അങ്ങവൻ."

## അനുകരണശബ്ദം.

അനുകരണശബ്ദങ്ങൾ സാധാരണമായി വാചകത്തിൽ വേറെ ചേൎച്ചയില്ല. അവയോടു നാമങ്ങളും പ്രതിസംജ്ഞകളും ചേൎത്താൽ അവ പ്രഥമവിഭക്തിയിൽ നില്ക്കും. പുരുഷപ്രതിസംജ്ഞ ഒന്നാം പുരുഷനിൽ മാത്രം Objective case നില്ക്കും: Oh thou persecutor ഹാ ഹിംസിക്കുന്നവനെ! Oh ye hypocrites! ഹാ കപടഭക്തിക്കാരായുള്ളോരെ! Ah me! Dear me! അയ്യോ.

